ജീവിതത്തിലെയും
മിൽമ ഉദ്യോഗജീവിതത്തിലെയും
സങ്കീർണ്ണ പ്രശ്നങ്ങളിൻമേൽ
നിത്യഅത്ഭുത വിജയം- **നന്ദി**







T.V. Geevarghis
T.V. Verghese

# മലങ്കരസഭ

ദേവലോകം കോട്ടയം- 686038

ലക്കം: 3 പുസ്തകം 55

ഫെബ്രുവരി 1999




**PATRON SAINT**




TYPESETTING: *ORBIT DTP, KOTTAYAM*


## എഡിറ്റോറിയൽ

### കത്തോലിക്കാസഭയുടെ കാഞ്ഞിരപ്പള്ളി രൂപതയുടെ "അജപാലന വാർഷിക പദ്ധതി"

ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പായുടെ "വിശുദ്ധീകരിക്കപ്പെട്ട സഭയെ സ്വർഗ്ഗീയ പിതാവിന് തിരുമുൽകാഴ്ചയും രണ്ടായിരം പിറന്നാളാഘോഷിക്കുന്ന ഈശോയ്ക്ക് പിറന്നാൾ സമ്മാനവുമായി സമർപ്പിക്കുവാൻ" കത്തോലിക്കാ രൂപതകളിൽ 1999 തയ്യാറെടുപ്പുവർഷമാണ്. അതിന്റെ ഭാഗമായി കാഞ്ഞിരപ്പള്ളി രൂപത.1999 ആരംഭത്തിൽതന്നെ പ്രസിദ്ധീകരിച്ചിരിക്കുന്ന " അജപാലന ശുശ്രൂഷയുടെ വാർഷിക പദ്ധതി" പലതുകൊണ്ടും ശ്രദ്ധേയമാണ്. ഒരു വർഷം മുഴുവൻ നീണ്ടുനിൽക്കുന്ന ഒരു പ്രവർത്തനപദ്ധതിയാണിത്. രൂപതാ ആസ്ഥാനത്തും, പ്രാദേശിക കേന്ദ്രങ്ങളിലും, ഇടവകകളിലും ആയി നടപ്പാക്കുന്ന ഈ പദ്ധതി

" ഏട്ടിലെ പശു" അല്ലായെന്ന് അതിനായി തയ്യാറാക്കിയിരിക്കുന്ന ബുള്ളറ്റിൻ വ്യക്തമാക്കുന്നു.

രൂപതാദ്ധ്യക്ഷന്റെ മുഴുസമയനേതൃത്വവും, മുൻഗണനാബോധ്യവും ഈ ബുള്ളറ്റിനിൽ വ്യക്തമാണ്. വെറുമൊരു കമ്മറ്റിയെ ചുമതലയേൽപിക്കുകയല്ല. രൂപതയിലെ എല്ലാ പ്രവർത്തകർക്കും, ജനങ്ങൾക്കും പങ്കാളിത്തം ഉറപ്പാക്കുന്ന പദ്ധതിയാണിത്. ആത്മീയതലം മുതൽ കലാസാഹിത്യ - കമ്മ്യൂണിക്കേഷൻ തലങ്ങൾ വരെ വ്യാപരിക്കുന്ന പദ്ധതിയാണിത്. ഓരോന്നിനും ആവശ്യമായ പണം കണ്ടെത്തുവാനും, അത് അതിനായിമാത്രം വിനിയോഗിക്കുവാനും ശ്രദ്ധിക്കുന്നു. സമയബന്ധിതമായി പൂർത്തീകരിക്കുവാൻ ഒരു പ്രവർത്തനകലണ്ടർ തന്നെ ആരാധനാ വർഷവുമായി യോജിപ്പിച്ചു രൂപപ്പെടുത്തിയിരിക്കുന്നു. ഒരോ മേഖലയിലുമുള്ള പ്രവർത്തനത്തിന് ഒരോ സംഘടന നേതൃത്വം വഹിക്കുകയും, തദനുസൃതമായ നേതൃനിരയെ സജ്ജമാക്കുകയും ചെയ്യുന്നു. നേതൃനിരയെ സജ്ജമാക്കുന്നത് രൂപതയിലെ അജപാലന ശുശ്രൂഷാ വിഭാഗമാണ്. കുടുംബനവീകരണപദ്ധതികൾ സംഘടിപ്പിക്കുന്നത് 'കുടുംബകൂട്ടായ്മാ വേദിയാണ്. മനഃശാസ്ത്രകോഴ്സും, ബൈബിൾ പഠനവേദിയും, അദ്ധ്യാപക രക്ഷാകർത്തൃസമിതിയും, ഗ്രന്ഥശാലയും, ആരാധനാക്രമപരിശീലനവും, ബൈബിൾ കലോത്സവവും, അദ്ധ്യാപക പരിശീലനവേദികളുടെ ആഭിമുഖ്യത്തിൽ നടത്തും. മിഷൻ നൃത്തോത്സവവും, മിഷൻ തീർത്ഥാടനവും 'ക്രിസ്-2000' മുതലായവയും മിഷൻ ലീഗിന്റെ നേതൃത്വത്തിൽ നടത്തും. വിവാഹ ഒരുക്കസെമിനാറുകളും, ദമ്പതിമാരുടെ കൂട്ടായ്മയും, മാതൃദീപ്തിയും, പിതൃവേദിയും വിവാഹബ്യൂറോയും, ഫാമിലി കൗൺസിലിങ്ങും മറ്റും ഫാമിലി അപ്പോസ്റ്റലേറ്റിന്റെ ചുമതലയിൽ നടത്തും. ഇങ്ങനെ എത്രയെത്ര പരിപാടികൾ!!

***  ***  ***

അക്കരെപ്പച്ച കാണിച്ച്, റീത്തിലേയ്ക്ക് ആളിനെക്കൂട്ടാൻ "മലങ്കരസഭ" യും രംഗത്തിറങ്ങിയോയെന്ന് വിമർശനം പറയുന്നവരുണ്ടായേക്കാം. ബാലിശമായ അത്തരം ആരോപണങ്ങളെ അവഗണിക്കുവാനുള്ള ധൈര്യത്തോടെ ഒന്നുറക്കെ പറയട്ടെ, കാര്യസാദ്ധ്യത്തിനല്ലാതെ ഭേദപ്പെട്ട ക്രിസ്തീയ ജീവിതത്തിനായി സഭ മാറിയിട്ടുള്ളവർ ചുരുക്കമത്രെ. ഭേദപ്പെട്ട ക്രിസ്തീയ ജീവിതത്തിനും സാക്ഷ്യത്തിനുമായി ക്രിസ്തീയ സമൂഹങ്ങൾക്ക് പരസ്പരം ഉത്തേജിപ്പിക്കുവാൻ സാധിക്കുന്നത് അഭികാമ്യമാണ്. മേല്പറഞ്ഞ പ്രകാരം ഓരോ വർഷത്തേയ്ക്കും ഒരു വാർഷിക അജപാലന പദ്ധതി ആസൂത്രണം ചെയ്വാനും നടപ്പിൽ വരുത്തുവാനും നമ്മുടെ ഭദ്രാസനങ്ങൾക്ക് കഴിഞ്ഞിരുന്നെങ്കിൽ......

*ഫാ. ഡോ. ജേക്കബ് കുര്യൻ*

# ഇതളുകൾ



# ഗിവ്സൈറ്റ് പ്രൊജക്ട്

കാര്യമ്പാടി കണ്ണാശുപത്രി, P.O., കാര്യമ്പാടി - 673 591 വയനാട്, കേരള, ഇൻഡ്യ.

ഒരു ട്രൈബൽ ജില്ലയായി അറിയപ്പെടുന്ന വയനാട്ടിൽ മലങ്കരസഭാവകയായി 1986 ജനുവരി 17നു കാര്യമ്പാടി കണ്ണാശുപത്രി ആരംഭിച്ചു. ഈ സ്ഥാപനത്തിൻെറ പ്രസിഡണ്ടും രക്ഷാധികാരിയും പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാബാവാ തിരുമേനിയാണ്. വൈസ് പ്രസിഡണ്ട് അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയാണ്. അർഹിക്കുന്ന സാധു രോഗികളെ ഇവിടെ സൗജന്യമായി ചികിത്സിക്കുന്നു. അവർക്ക് ഭക്ഷണവും നൽകിവരുന്നു. 1997 സാമ്പത്തിക വർഷത്തിൽ മാത്രം 7,10,671 രൂപയുടെ സൗജന്യ ചികിത്സ നല്കുകയുണ്ടായി. 1998 മാർച്ച് 31 വരെ 6178 നേത്ര ശസ്ത്രക്രിയ നടത്തിയതിൽ 2126 എണ്ണം സൗജന്യമായിരുന്നു. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള ശസ്ത്രക്രിയ കൂടുതൽ ചിലവുള്ളതാണെങ്കിലും 1034 പേർക്ക് സൗജന്യമായി നടത്തിക്കൊടുത്തു.

ആശുപത്രിയുടെ കമ്മ്യൂണറ്റി ഹെൽത്ത് സന്നദ്ധഭടന്മാർ വയനാട്ടിലെ വിവിധ ഗ്രാമപഞ്ചായത്തുകളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇവർ ഓരോ ഭവനങ്ങളിലും കടന്നുചെന്ന് കാഴ്ചയില്ലാത്ത പാവപ്പെട്ടവരെ പ്രത്യേകിച്ചും ആദിവാസികളെ തേടിപ്പിടിച്ച് ആശുപത്രിയിൽ എത്തിക്കുന്നു. ഇവരെ ആശുപത്രിയിൽ കിടത്തി, ചികിത്സയും ഭക്ഷണവും നല്കി, ശസ്ത്രക്രിയ നടത്തി കാഴ്ചയുള്ളവരാക്കി തിരിച്ചയയ്ക്കുന്നു. തിമിരം മൂലം അന്ധരായി ജീവിതത്തിൽ ആശയില്ലാതെ നരകിച്ചു കഴിയുന്ന ഈ മനുഷ്യമക്കൾക്കു ഒരു പുതിയ ജീവിതം നല്കുവാൻ കാര്യമ്പാടി കണ്ണാശുപത്രിയുടെ "ഗിവ്സൈറ്റ് പ്രോജക്ടിലൂടെ" മലങ്കരസഭയ്ക്കു സാധിക്കുന്നു.

ഈ മഹത്തായ പ്രവർത്തനത്തിന് സന്മനസ്സുള്ളവരുടെ സഹായം ഞങ്ങൾ അഭ്യർത്ഥിക്കുന്നു IOL വച്ച് ഒരന്ധന് കാഴ്ചനല്കാൻ മേലിൽ 1000 രൂപയും സാധാരണ ശസ്ത്രക്രിയ വഴി കാഴ്ചനല്കാൻ 500 രൂപയും ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവന നല്കിയാൽ നിങ്ങളുടെ സഹായത്താൽ ഏതെങ്കിലും ഒരു പാവപ്പെട്ട അന്ധൻ കാഴ്ചയുള്ളവനായി മാറുന്നു. കാഴ്ച ലഭിച്ചയാളെ സംബന്ധിച്ച വിവരങ്ങൾ നിങ്ങളെ അറിയിക്കുന്നതുമാണ്.

നിങ്ങളുടെ സംഭാവനകൾ ചെക്ക്/ഡ്രാഫ്ട്/മണിഓർഡർ ആയിട്ട് ഗിവ്സൈറ്റ് പ്രോജക്ടിലേക്കുള്ള സംഭാവന എന്നെഴുതി ആശുപത്രി ഡയറക്ടർ **ഡോ. പി.ഐ. മോഹൻ -M.S., D.O., M.S.; M.O.S.C. മെഡിക്കൽ മിഷൻ ഹോസ്പിറ്റൽ, P.O. കാര്യമ്പാടി, 673591, വയനാട്, കേരള** എന്ന വിലാസത്തിൽ അയച്ചുതരിക.

*N.B.:* 1. സംഭാവനകൾ നല്കുന്നവർക്ക് ഇൻകംടാക്സ് 80 G പ്രകാരം ടാക്സ് ആനുകൂല്യം കിട്ടുന്നതാണ്. 2. വിദേശങ്ങളിൽ നിന്നുള്ള സഹായങ്ങൾ സ്വീകരിക്കുന്നതിനു കേന്ദ്രഗവൺമെന്റിൽ നിന്നുള്ള പ്രത്യേക അനുവാദം (FCRA) ഈ ആശുപത്രിക്കു ലഭിച്ചിട്ടുണ്ട്.

ആശുപത്രി സമിതിക്കുവേണ്ടി സെക്രട്ടറി *(ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്)*



# സുവിശേഷസന്ദേശം

ധ്യാന പംക്തി

ഫാദർ റ്റി. ജെ. ജോഷ്വ

*മാർച്ച് 21 നോമ്പിലെ ആറാം ഞായറാഴ്ച, കാതോലിക്കാദിനം*
*യോഹന്നാൻ: 9: 1-41*

ഇന്നു രണ്ടുകാര്യങ്ങളാണ് നാം അനുസ്മരിക്കുന്നത്. നിർദ്ദിഷ്ട വേദഭാഗമനുസരിച്ച് പിറവിക്കുരുടനെ സൗഖ്യമാക്കുന്ന സംഭവവും, സഭാ ദിനമെന്ന നിലയിൽ വിശുദ്ധ സഭയെക്കുറിച്ചും. വർഷങ്ങളായി നാം ഈ ഞായറാഴ്ച സഭാദിനമായി ആചരിക്കുന്നു. സഭയുടെ സ്വയംഭരണാവകാശത്തിന്റെയും സ്വയം ശീർഷകത്വത്തിന്റെയും പ്രതീകമായി കാതോലിക്കേറ്റിനെ നാം കാണുന്നു. അതിന്റെ സുസ്ഥിരതയ്ക്കും സമാധാനത്തിനും, പുരോഗതിക്കും വേണ്ടി പ്രാർത്ഥിക്കുന്നതിനും പ്രവർത്തിക്കുന്നതിനുമുള്ള ദിവസമാണിന്ന്. ഏവൻഗേലി ഭാഗത്ത് നമ്മുടെ സവിശേഷ ശ്രദ്ധ ആകർഷിക്കുന്ന പല വിഷയങ്ങളുമുണ്ട്. അവയിൽ ചിലതു മാത്രം പരിഗണിക്കാം.

(i) ശിഷ്യന്മാർ ഉന്നയിക്കുന്ന ചോദ്യം: കുരുടനായി പിറക്കുവാനുള്ള കാരണം ശിഷ്യന്മാർ ചോദിക്കുന്നു. പാപത്തിന്റെ ഫലമാണ് എല്ലാ ദുരന്തങ്ങളും എന്ന ധാരണ അന്നു നിലവിലിരുന്നു. അതാണ് ശിഷ്യന്മാരുടെ ചോദ്യത്തിൽ പ്രതിഫലിച്ചത്. (പുറ. 20:5; യെഹെ. 18:20) അതിന് യേശുനൽകിയ മറുപടി ശ്രദ്ധാർഹമാണ്. വ്യക്തിക്കു വരുന്ന ദൗർഭാഗ്യം അയാളുടെ പാപം മൂലമാണെന്നുള്ള ധാരണ എപ്പോഴും ശരിയല്ല. എന്നാൽ കഷ്ടതയും മരണവും പാപം മൂലമാണ് ലോകത്തിൽ കടന്നുവന്നത് എന്ന സത്യം അംഗീകരിക്കേണ്ടിയിരിക്കുന്നു. (റോമ. 5:12) പാപമില്ലായിരുന്നുവെങ്കിൽ രോഗവും മരണവും കടന്നുവരികയില്ലായിരുന്നു. ഓരോ വ്യക്തിക്കും ഉണ്ടാകുന്ന രോഗവും കഷ്ടതയും അയാളുടെ പ്രത്യേക പാപം നിമിത്തമാണെന്നു പറയുന്നത് ശരിയല്ലെന്ന് കർത്താവു വെളിപ്പെടുത്തി. എന്നാൽ നമ്മുടെ രോഗവും കഷ്ടതയും, ദൈവത്തിന്റെ സ്നേഹവും കൃപയും വെളിപ്പെടുത്തുവാനുള്ള അവസരങ്ങളാക്കി ദൈവം മാറ്റുന്നു എന്നത് ഒരു സത്യമാണ്.

(ii) കുരുടനെ സൗഖ്യമാക്കുന്ന സംഭവം ക്രിസ്തീയരക്ഷയെ പ്രസ്പഷ്ടമാക്കുന്നു. അന്ധകാരത്തിൽ നിന്ന്

എന്നാൽ നമ്മുടെ രോഗവും കഷ്ടതയും, ദൈവത്തിന്റെ സ്നേഹവും കൃപയും വെളിപ്പെടുത്തുവാനുള്ള അവസരങ്ങളാക്കി ദൈവം മാറ്റുന്നു എന്നത് ഒരു സത്യമാണ്.

അത്ഭുതപ്രകാശത്തിലേയ്ക്കുള്ള പരിവർത്തനമാണ് ക്രിസ്തീയരക്ഷ. (1 പത്രൊസ് 2:9) പുരാതന കാലത്തെ പെയിന്റിംഗുകളിൽ ക്രിസ്തീയ മാമ്മോദീസായുടെ അടയാളമായി പിറവിക്കുരുടനെ സൗഖ്യമാക്കുന്ന സംഭവം ചിത്രീകരിച്ചിട്ടുണ്ട്. കുരുടൻ കഴുകലിൽകൂടി പ്രകാശിതനായിത്തീരുകയാണ്. മാമ്മോദീസായിൽ നടക്കുന്നതും അതുതന്നെയാണ്. മാമ്മോദീസായ്ക്കുള്ള പുരാതന പേര് "ഫോട്ടിസ്മോസ്" (ഗ്രീക്ക്) "പ്രകാശനം" എന്നായിരുന്നു. ഉയിർപ്പു പെരുന്നാളിനായിരുന്നു ആദ്യ നൂറ്റാണ്ടിൽ മാമ്മോദീസാ നൽകിയിരുന്നത്. അതിന്റെ തലേദിവസത്തെ വായനയ്ക്ക് ഈ വേദഭാഗം ഉപയോഗിച്ചിരുന്നു. പാപം മൂലം ഹൃദയം ഇരുണ്ടുപോയ മനുഷ്യൻ (റോമ. 1.21) ലോകത്തിന്റെ പ്രകാശിതരായിത്തീരുന്ന അനുഭവത്തെ ഈ സംഭവം പ്രസ്പഷ്ടമാക്കുന്നു.

(iii) കുരുടന്റെ ഉറച്ചസാക്ഷ്യം: കുറ്റാരോപണം നടത്തുവാൻ കാരണം അന്വേഷിക്കുന്ന മതമേധാവികൾ സൗഖ്യം പ്രാപിച്ചകുരുടനെ ചോദ്യം ചെയ്യുമ്പോൾ അവൻ നൽകുന്ന ഉത്തരം സുദൃഢവും അർത്ഥശങ്കയില്ലാത്തതുമാണ്. "ഒന്നു ഞാൻ അറിയുന്നു; ഞാൻ കുരുടനായിരുന്നു, ഇപ്പോൾ കണ്ണുകാണുന്നു." ( വാ. 25) ഇതിനെ നിഷേധിക്കുന്നതിനോ ചോദ്യം ചെയ്യുന്നതിനോ ആർക്കും സാദ്ധ്യമല്ല. ക്രിസ്തീയാനുഭവം വാദമുഖങ്ങളിൽകൂടി തെളിയിക്കുന്നതിനോ സ്ഥാപിക്കുന്നതിനോ ഉള്ളതല്ല. അതൊരു യാഥാർത്ഥ്യമാണ്. അനുഭവവേദ്യമാകുന്ന ഒരു സത്യമാണ്. ക്രിസ്തീയ സുവിശേഷത്തിന്റെയും ക്രിസ്തീയ സാക്ഷ്യത്തിന്റെയും ശക്തി അത് അനുഭവത്തിൽ അധിഷ്ഠിതമാണ് എന്നത്രേ. യുക്തിയുടേയും ധാരണയുടെയും അടിസ്ഥാനത്തിലല്ല. ഏവലിൽ അണ്ടർ ഹിൽ എഴുതി "നമ്മുടെ വ്യക്തിത്വത്തിന്റെയും ധാരണയുടേയും, അതിർത്തികളെല്ലാം അതിജീവിക്കുന്ന ഒരു ജീവിതയാഥാർത്ഥ്യമുണ്ട്. അതിന്റെ മുമ്പിൽ മറ്റുള്ളവയെല്ലാം നിഷ്പ്രഭമാകുന്നു."

മാർച്ച് 28 ഊശാന ഞായറാഴ്ച
വേദഭാഗം 12:12-19

യേശുവിന്റെ പരസ്യശുശ്രൂഷയുടെ ആദ്യഘട്ടത്തെ കുറിക്കുന്ന സംഭവമാണ് യെരുശലേമിലെ 'മഹത്വപ്രവേശനം' ഇത് നാല് സുവിശേഷങ്ങളിലും വിവരിക്കപ്പെട്ടിരിക്കുന്നു. കർത്താവു മുൻകൂട്ടി നിശ്ചയിച്ചിരുന്ന പ്രകാരമാണ് ഈ യാത്ര. അതിനുള്ള ക്രമീകരണങ്ങൾ അവിടുന്നു ചെയ്തിരുന്നതായി മനസ്സിലാക്കാം. പെസഹാ

പെരുന്നാളിന്റെ കലമായിരുന്നതു കൊണ്ട് ലോകത്തിന്റെ നാനാഭാഗത്തുനിന്നും ഭക്തരായ യഹൂദാജനം യരുശലേമിൽ തടിച്ചുകൂടുന്ന സന്ദർഭമായിരുന്നു. യറുശലേമിനു കിഴക്കുള്ള ഒലിവുമലയിൽ നിന്നാണ് യേശു യാത്ര പുറപ്പെടുന്നത്. യരിഹോവിൽ നിന്ന് യരുശലേമിലേയ്ക്കുള്ള പതിനേഴു മൈൽ ദൂരം അവിടുന്ന് കാൽനടയായി എത്തിയതാണ്. അതും കടുംതൂക്കായ കയറ്റം കയറിയായിരുന്നു. ഇവിടെ കഴുതയെ ആവശ്യപ്പെട്ട് അതിന്റെ പുറത്ത് യാത്രചെയ്തതിന് പ്രത്യേക അർത്ഥവും പ്രസക്തിയുമുണ്ട്.

(1) അത് പ്രവചന പൂർത്തീകരണമായിട്ടാണ്. അവിടുത്തെ ജീവിതത്തിലെ എല്ലാ അനുഭവങ്ങളും പ്രവചനങ്ങളുടെ പൂർത്തീകരണമായിട്ടായിരുന്നു. ഈ സംഭവവും അതിൽ നിന്ന് വ്യത്യസ്തമല്ല. സെഖ9.9 " സീയോൻ പുത്രിയെ ഇതാ നിന്റെ രാജാവ് നിന്റെ അടുക്കൽ വരുന്നു. അവൻ നീതിമാനും ജയശാലിയും താഴ്മയുമുള്ളവനായി കഴുതപ്പുറത്തും പെൺകഴുതയുടെ കുട്ടിയായ ചെറുകഴുതപ്പുറത്തും കയറി വരുന്നു."

(2) യേശുവിന്റെ സ്വഭാവത്തിലേയ്ക്കും ദൗത്യത്തിലേയ്ക്കും അതുവെളിച്ചം വീശുന്നു. അവിടുന്നു യുദ്ധസന്നാഹത്തോടെ ശക്തി പരാക്രമിയായിട്ടല്ല, പിന്നയോ വിനയത്തിലും താഴ്മയിലും തന്റെ ദൗത്യം നിർവ്വഹിക്കുന്നതിനായിട്ടായിരുന്നു. യേശു രാജാവാണ് വാഗ്ദത്ത മിശിഹായാണ്. പക്ഷേ അവിടുത്തെ രാജത്വവും, അവിടുന്നു സ്ഥാപിക്കുന്ന രാജ്യവും അന്നുള്ള യഹൂദജനതയുടെ സങ്കൽപത്തിൽ നിന്നും വ്യത്യസ്തമെന്ന് അവിടുന്ന വെളിപ്പെടുത്തുകയായിരുന്നു.കുതിര- യുദ്ധത്തിന് പുറപ്പെടുന്നവന്റെ വാഹനമാണ്. കഴുത- സമാധാനത്തിന്റെ വാഹനവും. കർത്താവ് സമാധാനപ്രഭുവായി മനുഷ്യഹൃദയങ്ങളിൽ തന്റെ ആധിപത്യം സ്ഥാപിക്കാനത്രേ വന്നത്.

(3) "ആരും ഒരിക്കലും കയറിയിട്ടില്ലാത്ത കഴുത" എന്ന് പ്രത്യേകം രേഖപ്പെടുത്തിയിരിക്കുന്നു. ആരും ഒരിക്കലും വസിച്ചിട്ടില്ലാത്ത ഉദരത്തിലാണ് യേശുജാതനായത്; ആരെയും ഒരിക്കലും വച്ചിട്ടില്ലാത്ത കല്ലറയിലാണ് യേശുവിന്റെ ശരീരം സംസ്കരിച്ചത്. ആരും കയറിയിട്ടില്ലാത്ത കഴുതപ്പുറത്താണ് യേശു വാഹനമേറിയത്. ആ കഴുത ആൾക്കൂട്ടത്തെ കണ്ടിട്ടോ, പുരുഷാരത്തിന്റെ ആരാവാരത്തെ കേട്ടിട്ടോ വിരണ്ടോടാതെ മെരുക്കത്തോടെ വർത്തിച്ചു. സൃഷ്ടാവാകുന്ന അവിടുത്തെ ശക്തിയിൽ ഇളകിമറിയുന്ന കടൽ ശാന്തമാകുന്നു. പ്രകൃതി ശക്തികളും ജീവജാലങ്ങളും അവിടുത്തെ മുൻപിൽ പ്രശാന്തമാകുന്നു.

(4) കഴുതയ്ക്ക് ലഭിച്ച ബഹുമാനം: അന്നേ ദിവസം കഴുതയ്ക്ക് ലഭിച്ച മാന്യത ഓർക്കുക. അതിനു യാത്ര ചെയ്യാൻ വസ്ത്രങ്ങൾ വഴിയിൽ വിരിച്ചിടുകയും, വൃക്ഷകൊമ്പുകൾ വെട്ടി വഴിയിൽ നിരത്തുകയും ചെയ്തു. കഴുതയ്ക്ക് ലഭിച്ച ഈ ബഹുമാനം അതിന്മേൽ യാത്ര ചെയ്ത മശിഹാരാജാവിന് അർപ്പിച്ചതായിരുന്നു. കർത്താവിനെ വഹിക്കുന്നവർക്ക്, അവർ അർഹിക്കാത്ത മാനവും മഹത്വവും വന്നുചേരും. കഴുതയ്ക്കുനൽകിയ മാനവും ബഹുമാനവുമായി അതു തെറ്റിദ്ധരിച്ചാൽ അബദ്ധമാകും.

(5) രണ്ടാമത്തെ വരവിന്റെ പ്രതീകം. - അന്നത്തെ ഓശാനയുടെ എഴുന്നള്ളത്ത് കർത്താവിന്റെ രണ്ടാമത്തെ വരവിന്റെ പ്രതീകമാണ്. വെളിപ്പാടു പുസ്തകത്തിൽ പറയുന്നു : "വെള്ള നിലയങ്കി ധരിച്ച് കയ്യിൽ കുരുത്തോലകളുമായി ' കർത്താവിനെ എതിരേൽക്കുമെന്ന്. ഇന്നത്തെ നമ്മുടെ ജീവിതവും, ആത്മീയാനുഷ്ഠാനങ്ങളും കർത്താവിന്റെ മഹത്വപ്രത്യക്ഷതയെ സന്തോഷപൂർവ്വം സ്വീകരിക്കുന്നതിനുള്ള ഒരുക്കമായിത്തീരേണ്ടതാണ്.

### ഏപ്രിൽ - 2 ദുഃഖവെള്ളിയാഴ്ച

ക്രൂശിന്റെ ചുവട്ടിലെ മൂന്ന് ചോദ്യങ്ങൾ

ദുഃഖവെള്ളിയാഴ്ച. നാമെല്ലാവരുടേയും ചിന്ത ഒരു ബിന്ദുവിൽ പതിയുന്നു.- കാൽവരിയിൽ. യരുശലേം നഗരത്തിനും പുറത്ത് ചെറിയ ഒരു കുന്ന്. തലയോട്ടിയുടെ ആകൃതി അതിനുണ്ടായതു കൊണ്ടായിരിക്കാം "തലയോടിടം" (കാൽവരി- ഗോൽഗോഥാ) എന്ന് അതിനു പേരുണ്ടായത്. ആ കുന്നിൽ ആ വെള്ളിയാഴ്ച മൂന്നു പേർ ക്രൂശിന്മേൽ തൂങ്ങിക്കിടക്കുന്നത് നാം കാണുന്നു. അതിൽ മദ്ധ്യത്തിലുള്ള കുരിശിൻ ചുവട്ടിൽ നിന്നുകൊണ്ട് മൂന്നുചോദ്യങ്ങൾ നമുക്ക് സ്വയം ചോദിക്കാം

(1) ആരാണ് ആ ക്രൂശിൽ കിടക്കുന്നത്? ദാരുണവും അതിക്രൂരവുമായ ക്രൂശുമരണം ഏൽക്കത്തക്കവണ്ണം അദ്ദേഹം ഒരു കുറ്റവാളിയോ? അതിന്റെ മറുവശത്ത് കിടക്കുന്നവർ ദുഃഷ്കർമ്മികൾ എന്നു പ്രസംഗിക്കാമായിരുന്നു.

ക്രൂശിതനായ യേശുവിനെക്കുറിച്ച് അദ്ദേഹത്തിന്റെ സമകാലീനർ നൽകിയിട്ടുള്ള സാക്ഷ്യങ്ങൾ സുവിശേഷങ്ങളിൽ വായിക്കാം. (a) നന്മ മാത്രം ചെയ്തിട്ടുള്ളവൻ. - ഒരു ദോഷവും ഒരിക്കലും അവിടുന്ന് ചെയ്തിട്ടില്ല. യേശുവിനെ വിസ്തരിച്ച റോമൻ ഗവർണ്ണർ സാക്ഷ്യപ്പെടുത്തി. ഇവനിൽ ഞാനൊരു കുറ്റവും കാണുന്നില്ല. സുവിശേഷകർ രേഖപ്പെടുത്തി അവിടുന്ന് നന്മ പ്രസംഗിച്ചുകൊണ്ട് ഗ്രാമം തോറും സഞ്ചരിച്ചു. അ:പ്ര: 10:38 വിശന്നു പൊരിഞ്ഞവർക്കു ഭക്ഷണം നൽകി. പാപികൾക്കും പതിതർക്കും അടയാളവും ആശ്വാസവുമേകി.

(b) സ്നേഹസന്ദേശം മാത്രം നൽകി: അവിടുത്തെ സന്ദേശം എപ്പോഴും സ്നേഹമെന്നുള്ളതായിരുന്നു. ശത്രുക്കളെ സ്നേഹിക്കുക എന്ന് പഠിപ്പിച്ചു. പത്തു കല്പനകളെ രണ്ടായിസംഗ്രഹിച്ചുകൊണ്ട് ദൈവത്തേയും മറ്റുള്ളവരേയും സ്നേഹിക്കുവാൻ അനുശാസിച്ചു.

(c) സ്നേഹസന്ദേശം ജീവിതത്തിൽ വെളിപ്പെടുത്തി: യേശു സ്നേഹത്തിന്റെ മൂർത്തീഭാവമായിരുന്നു. ബേത്‌ലഹേം

മുതൽ കാൽവറി വരെയുള്ള അവിടുത്തെ ജീവിതം അനാവരണം ചെയ്യുന്നത് സ്നേഹസന്ദേശമായിരുന്നു. യേശുവിനെ ക്രൂശുമരണത്തിൽ താങ്ങി നിർത്തിയത് മൂന്ന് ആണികൾ അല്ല അദ്ദേഹത്തിന്റെ സ്നേഹമായിരുന്നു എന്നതു സത്യമാണ്.

ഒരു പൂർണ്ണ മനുഷ്യന്റെ ചിത്രമാണ് നാം യേശുവിൽ കണ്ടത്. എന്നാൽ അവിടുന്ന് അത് മാത്രമായിരുന്നില്ല. അവിടുന്ന് ദൈവവുമായിരുന്നു. അനുതപിച്ച കള്ളന് പറുദീസ അവിടുന്ന് വാഗ്ദാനം ചെയ്യുന്നു. അവിടുത്തെ മരണസമയത്ത് പ്രകൃതി മുഴുവൻ പ്രകമ്പനം കൊള്ളുന്നു. ഇതെല്ലാം കണ്ട വിജാതീയനായ ശതാധിപൻ സാക്ഷ്യപ്പെടുത്തി, ' ഈ മനുഷ്യൻ സത്യമായും ദൈവപുത്രനായിരുന്നു'. അവിടുന്ന് പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായിരുന്നു.

(2) അവിടുന്ന് എന്തുകൊണ്ട് ശാപചിഹ്നമായ ക്രൂശിൽ മരിച്ചു? ഇതാണ് നമ്മുടെ രണ്ടാമത്തെ ചോദ്യം. സ്വന്ത കുറ്റങ്ങൾക്കുവേണ്ടി ആയിരുന്നില്ല. തന്നോടൊപ്പം ക്രൂശിൽ കിടക്കുന്ന കൊലപാതകി ഇത് സാക്ഷിക്കുന്നു. (ലൂക്കോ 23:40-41. കാണുക,) യേശുമരിച്ചത് നമ്മുടെ അതിക്രമങ്ങൾ നിമിത്തമായിരുന്നു. ഇതെപ്പറ്റി യെശയ്യാവ് മുൻകൂട്ടി പ്രസ്താവിച്ചു (53: 9,10വായിക്കുക) പ്രവാചകൻ പറയുന്നു: " സാക്ഷാൽ അവൻ നമ്മുടെ രോഗങ്ങളെ വഹിച്ചു. ..... അവൻ നമ്മുടെ അതിക്രമങ്ങൾ നിമിത്തം മുറിവേറ്റും തകർന്നുമിരിക്കുന്നു. ..... അവന്റെ അടിപ്പിണരാൽ നമുക്ക് സൗഖ്യം വന്നുമിരിക്കുന്നു.(യെശ.53:4,5) പത്രൊസ് ശ്ലീഹാ ഇക്കാര്യം സാക്ഷിക്കുന്നു. 1 പത്രോസ് 2. 24) വായിക്കുക. നമ്മുടെ പാപങ്ങൾക്കുവേണ്ടി പ്രായശ്ചിത്തമാകുവാൻ വേണ്ടി യേശു മരിച്ചു. അവിടുന്നു തന്റെ ജീവനെ മോചനവിലയായി അർപ്പിച്ചു. മർക്കൊസ് 10:45 വായിക്കുക. ഇക്കാര്യം പൗലോസ് എടുത്തുപറയുന്നു." എല്ലാവർക്കും വേണ്ടി മറുവിലയായി തന്നെത്താൻ കൊടുത്തു." (1 തിമൊ. 2:6)

(3)മൂന്നാമത്തെ ചോദ്യം: " ഞാൻ എന്തു ചെയ്യേണ്ടു?" പാപമില്ലാത്ത കർത്താവ് എനിക്കുവേണ്ടി മരിച്ചുവെങ്കിൽ ഞാൻ അതിന് എങ്ങനെ പ്രതികരിക്കണം.? അവിടുന്ന് എന്ത് പ്രതികരണം എന്നിൽനിന്ന് ആവശ്യപ്പെടുന്നു.? ക്രൂശിതനായ യേശുവിന്റെ മനോഹരമായ ഒരു ചിത്രത്തിന്റെ ചുവട്ടിൽ എഴുതിയിരിക്കുന്നു. " കടന്നുപോകുന്ന ഏവരുമായുള്ളോരേ നിങ്ങൾക്ക് ഇത് ഏതുമില്ലയോ?" വിലാ. 1.12നിർവ്വികാരികളായി നിസ്സംഗരായി ക്രൂശിന്റെ ചുവട്ടിൽ നിൽക്കാൻ സാദ്ധ്യമല്ല. "സ്നേഹമാം നിന്നെ കണ്ടവൻ പിന്നെ സ്നേഹിക്കാതെ ജീവിക്കുമോ? എന്നുള്ള പാട്ടിന്റെ ആശയമാണ് സ്വഭാവികമായി നമ്മിലുയരുന്ന പ്രതികരണം.

## ഏപ്രിൽ-4 ഉയിർപ്പുപെരുന്നാൾ: മത്താ. 28: 1-20

> ക്രിസ്തീയ സുവിശേഷത്തിന്റെയും, ക്രിസ്തീയ സഭയുടെയും അടിസ്ഥാനം ക്രിസ്തുവിന്റെ ഉയിർപ്പാണ്. ക്രിസ്തുവിനെ ഒരു രക്തസാക്ഷിയുടെ അവസ്ഥയിൽ നിന്നും രക്ഷകന്റെ പദവിയിലേക്കുയർത്തുന്ന സംഭവം അതാണ്.

ക്രിസ്തീയ സഭയുടെ ഏറ്റവും വലിയ പെരുന്നാൾ ക്രിസ്തുവിന്റെ ഉയിർപ്പുപെരുന്നാളാണ്. അത് വിജയത്തിന്റെയും ആനന്ദത്തിന്റെയും ദിവസമാണ്; പ്രത്യാശയുടേയും പ്രകാശത്തിന്റെയും ദിവസമാണ്. ക്രിസ്തീയ സുവിശേഷത്തിന്റെയും, ക്രിസ്തീയ സഭയുടെയും അടിസ്ഥാനം ക്രിസ്തുവിന്റെ ഉയിർപ്പാണ്. ക്രിസ്തുവിനെ ഒരു രക്തസാക്ഷിയുടെ അവസ്ഥയിൽ നിന്നും രക്ഷകന്റെ പദവിയിലേക്കുയർത്തുന്ന സംഭവം അതാണ്. എന്നാൽ ഉയിർപ്പിനെ നിഷേധിക്കുന്നവരും ചോദ്യം ചെയ്യുന്നവരും അന്നും ഇന്നുമുണ്ട്.

ഒരെഴുത്തുകാരൻ അമേരിക്കയിലെ ഷിക്കാഗോയിലെ ഒരു തെരുവീഥിയിൽകൂടി നടന്നുപോകുകയായിരുന്നു. അപ്പോൾ ഒരു കടയുടെ കണ്ണാടി ജനലിന്റെ പിമ്പിൽ ക്രൂശിതനായ യേശുവിന്റെ മനോഹരമായ ഒരു ചിത്രം കണ്ടു. മറ്റെല്ലാം മറന്ന് ആ ചിത്രത്തിൽ നോക്കി എന്നും കാൽവറിയിലെ രംഗം അയാളുടെ മനസ്സിൽ ഓടിയെത്തി. അയാളുടെ സമീപം ഒരു തെരുവു ബാലൻ നിൽക്കുന്നുണ്ടായിരുന്നു. അവനും ആ ചിത്രത്തിനുള്ളിൽ കണ്ണുറപ്പിച്ചു നിന്നു. സ്നേഹപൂർവ്വം ആ എഴുത്തുകാരൻ ആ ബാലന്റെ തോളിൽ തട്ടി ചോദിച്ചു: മോനേ ഈ ചിത്രത്തിന്റെ അർത്ഥമെന്തെന്നറിയാമോ?

ആ ബാലൻ ആശ്ചര്യപൂർവ്വം ചോദിച്ചു: 'അയ്യോ അങ്ങേയ്ക്ക് അതറിയത്തില്ലേ? ആ കിടക്കുന്നത് യേശുവാണ്, അപ്പുറത്തു നിൽക്കുന്നതു പടയാളികൾ; അവിടെ കരഞ്ഞുകൊണ്ട് നിൽക്കുന്നത് യേശുവിന്റെ അമ്മ. ആ ദ്രോഹികൾ യേശുവിനെ കൊന്നു.". ആ യാത്രികൻ ചിന്താ നിമഗ്നനായശേഷം നടന്നു നീങ്ങി. ആ ബാലൻ ധടുതിയിൽ അയാളെ പിൻചെന്ന് ശ്വാസം വിടാതെ പറഞ്ഞു" സാറേ, ഒരു കാര്യം ഞാൻ അങ്ങയോടു പറയാൻ മറന്നു., യേശു ഉയിർത്തെഴുന്നേറ്റു."

ആർക്കും ആവേശം നൽകുന്ന ഒരു സന്ദേശമാണ് ആ ബാലൻ നൽകിയത്. അതുതന്നെ ആദ്യത്തെ ഈസ്റ്റർ ഞായറാഴ്ച പ്രഭാതത്തിൽ ദൈവദൂതൻ ശിഷ്യസ്ത്രീകളെ അറിയിച്ചത്. നാമെന്തുകൊണ്ട് യേശുവിന്റെ പുനരുത്ഥാനത്തിൽ വിശ്വസിക്കുന്നു?

(1) യേശുവിന്റെ വാക്കുകൾ തന്നെ പ്രധാന സാക്ഷ്യം. കർത്താവ് മൂന്നു പ്രാവശ്യം ശിഷ്യന്മാരോട് തന്റെ കഷ്ടാനുഭവത്തെക്കുറിച്ചും മരണത്തെക്കുറിച്ചും അറിയിച്ചു. ആ സന്ദർഭങ്ങളിലെല്ലാം താൻ മൂന്നാം നാൾ ഉയിർത്തെ

ഴുന്നേൽക്കും എന്ന് ശിഷ്യന്മാരോട് അറിയിച്ചിരുന്നു. മത്തായി 20:19. ലൂക്കോസ്.18:23;പത്മോസ് ദ്വീപിൽ നാടുകടത്തപ്പെട്ടവനായി കഴിഞ്ഞ യോഹന്നാൻ ശ്ലീഹായ്ക്ക് ഉത്ഥിതനായ ക്രിസ്തു പ്രത്യക്ഷപ്പെട്ടു പറഞ്ഞു: "ഞാൻ മരിച്ചവനായിരുന്നു . ഇതാ എന്നേയ്ക്കും ജീവിക്കുന്നു.". വെളി. 1:18

(2) ഒഴിഞ്ഞ കല്ലറ:- ഞായറാഴ്ച പ്രഭാതത്തിൽ കർത്താവിന്റെ കല്ലറയിലേക്ക് ഓടിവന്ന ശിഷ്യസ്ത്രീകൾ കല്ലറ തുറക്കപ്പെട്ട് അത് ശൂന്യമായി കിടക്കുന്നതുമാണ് കണ്ടത്. പിന്നീട് ശിഷ്യന്മാരായ യോഹന്നാനും പത്രോസും എത്തുന്നു. അവരും ഒഴിഞ്ഞ കല്ലറ കണ്ടു. അവർ അകത്തുകയറി കർത്താവിന്റെ മൃതശരീരത്തിൽ വച്ചിരുന്ന വസ്ത്രം മാത്രം കണ്ടു." അവർ അതു കണ്ടു വിശ്വസിച്ചു. ". എന്നു രേഖപ്പെടുത്തിയിരിക്കുന്നു. യോഹ: 28:8.

(3) അനേകം ദൃക്സാക്ഷികൾ: ഉത്ഥിതനായ ക്രിസ്തുവിനെ അഭിമുഖം ദർശിച്ച സാക്ഷികൾ അനേകരാണ്. വിവിധ തലങ്ങളിൽ വിവിധ സാഹചര്യങ്ങളിൽ വിവിധ ആളുകൾക്ക് അവിടുന്ന് പ്രത്യക്ഷനായി, തന്റെ ഉയിർപ്പിന്റെ യാഥാർത്ഥ്യം അവരെ ബോധ്യമാക്കി. 1. കൊരി. 15:4-9. സഭയെ ഉപദ്രവിച്ചവനായ ശൗലിനെ മാനസാന്തരത്തിലേയ്ക്ക് നയിച്ചത് ഉയിർത്തെഴുന്നേറ്റ കർത്താവിനെ ദർശിച്ചുകൊണ്ടായിരുന്നു.

(4)ക്രിസ്തീയസഭ തന്നെ ഉണ്ടായത് ഉയിർപ്പിന്റെ യാഥാർത്ഥ്യത്തിൽ നിന്നാണ്. നിരാശ നിറഞ്ഞ് ചിതറിപ്പോയ ശിഷ്യസമൂഹം ഒന്നിച്ചുചേർന്ന് ധൈര്യത്തോടും വീറോടും കർത്താവിനെ സാക്ഷിക്കാൻ ഇടയായത് പുനരുത്ഥാനത്തിലുള്ള അവരുടെ വിശ്വാസം മൂലമാണ്.

(5) ക്രിസ്തുവിന്റെ പുനരുത്ഥാനം പുതുജീവന്റെയും പുതുശക്തിയുടേയും സ്രോതസ്സാണ്. ഇടുക്കി ജനറേറ്ററിൽ നിന്ന് ഉല്പാദിപ്പിക്കുന്നശക്തി അതുമായി ബന്ധപ്പെട്ട എല്ലാ സ്ഥലത്തും എല്ലാവർക്കും അനുഭവവേദ്യമാക്കാം. അതുപോലെ ക്രിസ്തുവിന്റെ പുനരുത്ഥാനശക്തി തന്നിൽ വിശ്വസിക്കുന്ന ഏവർക്കും അനുഭവവേദ്യമാക്കാം. അതു നിരാശയെ നീക്കുന്നതും മരണഭീതിയിൽ നിന്ന് വിടുവിക്കുന്നതുമാണ്.

**ഏപ്രിൽ 11 പുതുഞായറാഴ്ച**
**യോഹ. 21:24-29**

ഭാരതത്തിന്റെ അപ്പോസ്തോലനായ തോമ്മാശ്ലീഹായെ വർഷത്തിൽ മൂന്ന് പ്രാവശ്യം നാം ഓർക്കുന്നു. പുതുഞായറാഴ്ച;ഡിസംബർ;21;ജൂലായ് 3.

പുതുഞായറാഴ്ചക്കുള്ള പ്രാധാന്യം തോമ്മാശ്ലീഹായ്ക്കുവേണ്ടി ഉത്ഥിതനായ കർത്താവു പ്രത്യക്ഷപ്പെടുന്നു.

തോമ്മാശ്ലീഹായുടെ വ്യക്തിത്വത്തിലേയ്ക്ക് വെളിച്ചം വീശുന്ന മൂന്നുപരാമർശങ്ങൾ യോഹന്നാന്റെ സുവിശേഷത്തിലുണ്ട്. കർത്താവിനുവേണ്ടി മരിക്കുവാനുള്ള സന്നദ്ധത പ്രകടിപ്പിക്കുന്നത്. 11:6, കർത്താവ് എവിടെപ്പോകുന്നുവെന്നുള്ള ജിജ്ഞാസ പ്രകടിപ്പിക്കുന്നത്(14.5.ഇപ്പോൾ മറ്റു ശിഷ്യന്മാരുടെ സാക്ഷ്യം അംഗീകരിക്കാതെ കർത്താവിനെ നേരിൽക്കാണാനുള്ള ആഗ്രഹം.

(1) തോമ്മാശ്ലീഹായുടെ ശാഠ്യം കർത്താവ് അംഗീകരിക്കുന്നു. :- മറ്റു ശിഷ്യന്മാർക്ക് കർത്താവിന്റെ ഉയിർപ്പിന്റെ സാക്ഷ്യം അനുഭവത്തിൽനിന്നും സാക്ഷിക്കുവാൻ കഴിയുമായിരുന്നു. മറ്റുള്ളവരുടെ അനുഭവത്തിന്റെ വെളിച്ചത്തിലല്ല സ്വന്ത അനുഭവത്തിൽ നിന്ന് സാക്ഷിക്കുവാൻ പ്രാപ്തിയുണ്ടാകണമെന്നായിരുന്നു അദ്ദേഹത്തിന്റെ നിലപാട്.

(2) സുദൃഢമായ വിശ്വാസ പ്രഖ്യാപനം: സംശയാലുവായ തോമ്മാശ്ലീഹായെ കർത്താവ് വിളിച്ച്, തന്റെ ദേഹത്തെ മുറിവുകൾ സ്പർശിച്ചു ബോധ്യമാകാൻ ആവശ്യപ്പെട്ടു. അപ്രകാരം തൊട്ടുനോക്കി എന്ന് സുവിശേഷത്തിൽ ഇല്ല. എങ്കിലും അങ്ങനെ ചെയ്തു എന്ന പാരമ്പര്യമുണ്ട്.

സംശയാലുക്കളായ അനേകർ സുവിശേഷകന്റെ സമകാലീനരായി ഉണ്ടായിരുന്നു. അവരുടെ സംശയം വെടിഞ്ഞ് വിശ്വാസത്തിൽ ഉറപ്പുള്ളവരാകാൻ ഈ സംഭവം ഉപകരിച്ചു." എന്റെ കർത്താവും എന്റെ ദൈവവുമേ". എന്നത് ക്രിസ്തുവിനെക്കുറിച്ചുള്ള ഏറ്റവും വലിയ വിശ്വാസപ്രഖ്യാപനമാണ്. സങ്കീ.35:23കാണുക. സുവിശേഷത്തിന്റെ ആരംഭത്തിൽ" വചനം ദൈവമായിരുന്നു."(1.1) എന്നുള്ള പ്രസ്താവനയെ പൂരിപ്പിക്കുന്നതാണ് സുവിശേഷ സമാപനത്തിലുള്ള" ദൈവവും കർത്താവുമേ എന്ന പ്രസ്താവന, ദൈവമായിരുന്ന അവിടുന്ന് രക്ഷണ്യ പ്രവർത്തനത്തിൽ കൂടി കർത്താവുമായിരിക്കുന്നു.

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി 682308

*അപ്പോസ്തല പ്രവർത്തികൾ*
*അധ്യായങ്ങൾ 25: 26: 27: 28*

**ചോദ്യങ്ങൾ**

1. പൗലോസിൻെറ അന്യായം ഫേലിക്സിൻെറ കോടതിയിൽ നിന്ന് ആരുടെ കോടതിയിലേക്കാണ് മാറ്റിയത്?
2. റോമാ സാമ്രാജ്യത്തിലെ ഉന്നതകോടതി ഏത്? പൗലോസിൻെറ കേസ് ആ കോടതിലേക്ക് മാറ്റിയത് എന്തുകൊണ്ട്?
3. അഗ്രിപ്പാ രാജാവ് ക്രിസ്ത്യാനിയായിത്തീരുവാൻ പൗലോസ് പ്രസംഗിക്കുന്നു എന്നാരോപിച്ചപ്പോൾ അവൻ കൊടുത്ത മറുപടി എന്ത്?
4. ഇത്തല്യയ്ക്ക് പുറപ്പെട്ട കപ്പൽ അപകടത്തിലായപ്പോൾ പൗലോസും സംഘവും രക്ഷപെട്ടു കയറിയ ദ്വീപ് ഏത്?
5. പൗലോസ് രോഗസൗഖ്യം നൽകിയതാർക്ക്?
6. പൗലോസ് യെരുശലേമിലും, റോമിലും ഈ ചങ്ങല (ബന്ധനം)ചുമക്കുന്നതെന്തിനാണ്?
7. റോമിൽ വച്ച് യഹൂദന്മാരോട് രാവിലെ തുടങ്ങി സന്ധ്യവരെ വിവരിച്ചത് എന്തിനെക്കുറിച്ചാണ്?
8. വി. പൗലോസ് റോമിലെ യഹൂദന്മാരുടെ അവിശ്വാസത്തെ ശാസിച്ചത് ഏത് പ്രവചനപുസ്തകത്തിലെ ഏത് വാക്യങ്ങൾ ഉദ്ധരിച്ചുകൊണ്ടാണ്?
9. വി. പൗലോസ് റോമിൽ എവിടെ വച്ച് എത്ര നാൾ സുവിശേഷവേല ചെയ്തു.
10. പൗലോസിൻെറ റോമിലെ പ്രസംഗവും ഉപദേശവും എന്തായിരുന്നു?

കഴിഞ്ഞലക്കത്തിലെ
ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ

**ഉത്തരങ്ങൾ**

1. വിശ്വാസികൾ എല്ലാവരും സ്ത്രീകളും കുട്ടികളുമായി പട്ടണത്തിനുപുറത്തോളം പൗലോസിനോടുകൂടെ വന്നു കടൽക്കരയിൽ മുട്ടുകുത്തി പ്രാർത്ഥിച്ച് യാത്ര പറഞ്ഞു. (21.6)
2. 4 പുത്രിമാർ, അവർ കന്യകമാരും പ്രവചിക്കുന്നവരും ആയിരുന്നു. (21:9)
3. അഗബൊസ് (21:10)
4. അനന്യാസ് " സഹോദരനായ ശൗലേ, കാഴ്ച പ്രാപിക്ക " എന്നു പറഞ്ഞു. ആ നാഴികയിൽതന്നെ കാഴ്ചപ്രാപിച്ച് അവനെക്കണ്ടു. (22:16)
5. ശൗൽ എഴുന്നേറ്റ് ദൈവനാമം വിളിച്ച് പ്രാർത്ഥിച്ചു സ്നാനം ഏറ്റു പാപങ്ങളെ കഴുകികളയാൻ (22:16)
6. അവൻ എന്നോട്: നീ പോക, ഞാൻ നിന്നെ ദൂരത്ത് ജാതികളുടെ ഇടയിലേക്കയ്ക്കും എന്നു കല്പിച്ചു. (22:21)
7. പൗലോസിന് റോമാ പൗരത്വം ജനനത്താൽ കിട്ടിയതാണ് (22:23 Last)
8. ക്ലൗദ്യോസ് ലുധിയാസ് രാജശ്രീ ഫേലിക്സ് (22:26)
9. മഹാപുരോഹിതൻ അനന്യാസും മൂപ്പന്മാരും. വക്കീൽ- തെർത്തുല്ലൊസ് (24:1)
10. യെഹൂദന്മാരുടെ ഇടയിൽ കലഹം ഉണ്ടാക്കുന്നു. ദൈവാലയം തീണ്ടിപ്പാൻ ശ്രമിക്കുന്നു.
11. (a) രണ്ടാണ്.
    (b) ദ്രവ്യം കിട്ടും എന്നു മോഹിച്ച്. (24:26,27)

# ദമ്പതികളിലെ വിശ്വാസഭിന്നതകൾ എങ്ങനെ പരിഹരിക്കണം?

കൗൺസിലറുടെ പംക്തി

ഫാ. ഒ. തോമസ്

ഓർത്തഡോക്സ് സഭയുടെ വിശ്വാസവും ആചാരാനുഷ്ഠാനങ്ങളുമായി ചേർന്നുപോകണമെന്നാണ് എന്റെ താല്പര്യം. എന്നാൽ എന്റെ ഭാര്യയ്ക്ക് വ്യത്യസ്തമായ ഒരു നിലപാടാണുള്ളത്. സഭാ ഭേദമെന്യേ ഏതു കൂട്ടായ്മകളിലും അവൾപോകും. ഞാൻ വിലക്കിയിട്ടും അവൾ അനുസരിക്കുന്നില്ല. ഇതേച്ചൊല്ലി ഞങ്ങളുടെ കുടുംബങ്ങളുടെ വിരുന്നിലും എപ്പോഴും വഴക്കുകൾ ഉണ്ടാകുന്നുണ്ട്?. ഈ പ്രശ്നത്തെ എങ്ങനെ സമീപിക്കാം എന്ന് ഒരു മാർഗ്ഗനിർദ്ദേശം തന്നാൽ കൊള്ളാം.

ഫിലിപ്പ് മാവേലിക്കര

ഉത്തരം: ആത്മീയ വളർച്ചയുടെ ഫലമായി കുടുംബത്തിൽ സമാധാനം കൂടുതൽ ഉണ്ടാവുകയാണ് വേണ്ടത്. നിർഭാഗ്യവശാൽ ഇവിടെ മറിച്ചാണ് സംഭവിച്ചിരിക്കുന്നത്. കുടുംബജീവിതം തകർത്തിട്ടാണെങ്കിലും, എന്റെ കൂട്ടായ്മബന്ധമാണ് വലുത് എന്ന രീതിയിൽ ചില സ്ത്രീകൾ പ്രവർത്തിക്കുന്നത് ദൈവാത്മാവിന്റെ പ്രവർത്തനത്തെയല്ല വെളിപ്പെടുത്തുന്നത്. അവരുടെ കൂട്ടായ്മകളിലെ പ്രബോധനങ്ങളും ആ തരത്തിലുള്ളവയാണ്. ഇതു വലിയ തിന്മയാണ്. തൽക്കാലം ഇത്തരം കൂട്ടായ്മകളുടെ മേൽ നമുക്ക് നിയന്ത്രണമില്ലല്ലോ. അതിനാൽ പങ്കാളിയിൽ വേണ്ട മാറ്റം വരുത്തുവാൻ നിങ്ങൾ ശ്രമിക്കുക. അതിലേക്കായി ചില നിർദ്ദേശങ്ങൾ സൂചിപ്പിക്കട്ടെ.

1. കോരിന്തു സഭയിൽ വിശ്വാസിയും അവിശ്വാസിയും തമ്മിൽ ഒരുമിച്ച് ജീവിക്കുന്നതിലെ പ്രശ്നങ്ങൾ പ. പൗലോസ് ശ്ലീഹായോട് ചോദിച്ചതിനു മറുപടിയായി അദ്ദേഹം പഠിപ്പിച്ചത്. ' കുടുംബബന്ധം' വേർപെടുത്തരുത് എന്നായിരുന്നു. (1 കൊരി. 7. 1-14) ഈ തത്ത്വം നിങ്ങളും സ്വീകരിക്കണം. വിശ്വാസത്തിലുള്ള ഭിന്നത ദാമ്പത്യബന്ധത്തെ ഉലയ്ക്കാൻ പാടില്ല എന്ന തീരുമാനത്തോടെ മുന്നോട്ടുപോകണം.

2. ഭാര്യയുടെ പശ്ചാത്തലം എങ്ങനെയുള്ളതാണെന്ന് വ്യക്തമാക്കിയിട്ടില്ല. ഒരു പക്ഷേ നമ്മുടെ ആദ്ധ്യാത്മികതയിൽ നിന്നും ഭിന്നമായ സാഹചര്യങ്ങളിൽ ജനിച്ച് വളർന്നവരാണെങ്കിൽ, ആത്മീയതയിലും ഭിന്നരായി വളർത്തിയെടുത്തിട്ടുണ്ടാകും. നിങ്ങൾ സ്നേഹവും ക്ഷമയും സഹിഷ്ണുതയും കൂടുതൽ പ്രകടിപ്പിക്കുന്നതിൽ കൂടിമാത്രമേ അവരെ മാറ്റിയെടുക്കുവാനാവുകയുള്ളൂ.

3. ചില ദാമ്പത്യങ്ങളിലെങ്കിലും ഭർത്താവിനോടോ ഭർത്താവിന്റെ വീട്ടുകാരോടോ ഭാര്യമാർക്ക് അടങ്ങാത്ത ദ്വന്ദപക്ഷമുണ്ടായാൽ, അതു പ്രകടിപ്പിക്കാൻ വിശ്വാസത്തിൽ നിന്നുള്ള വ്യതിചലനത്തെ ഒരായുധമാക്കാറുണ്ട്. ഭർത്താവിനെയും വീട്ടുകാരെയും ഏതുവിധത്തിലെങ്കിലും ചൊടിപ്പിക്കുക എന്നതാണ് ഈ കൂട്ടരുടെ ലക്ഷ്യം. നിങ്ങളുടെ ഭാര്യയ്ക്ക് അത്തരം ഒരു മനോനിലവാരം ഉണ്ടായിട്ടുണ്ടോ എന്ന് പരിശോധിക്കുക. അങ്ങനെയെങ്കിൽ അവരോട് കൂടുതൽ സ്നേഹം കാട്ടി വിദ്വേഷത്തെ അതിജീവിക്കുവാൻ സഹായിക്കുക.

4. പറഞ്ഞാൽ കേൾക്കുകില്ല എന്ന് ബോധ്യമുള്ള കാര്യങ്ങൾ ചെയ്യാൻ നിർബന്ധിക്കാതിരിക്കുക. 'കൂട്ടായ്മകൾക്ക് പോകാൻ പാടില്ല എന്ന് നിങ്ങൾ വിധിക്കുകയും അതേ സമയം അത് അവർ ലംഘിക്കുകയും ചെയ്യുമ്പോൾ നിങ്ങളുടെ സമനില തെറ്റുകയും വഴക്ക് പ്രത്യക്ഷമാവുകയും ചെയ്യും. വീട്ടിലെ കാര്യങ്ങൾ തടസ്സപ്പെടാതിരിക്കുവാൻ നമുക്ക് എങ്ങനെ സമയം ക്രമീകരിക്കണം. എന്ന രീതിയിൽ പക്വമായി ഉള്ളുതുറന്ന് സംസാരിക്കുക. ഞാൻ പറയുന്നത് ഭാര്യ കേട്ടേ മതിയാകൂ എന്ന നിർബന്ധത്തോടെയും, വാശിയോടെയും ഈ പ്രശ്നത്തെ സമീപിക്കരുത്. രണ്ടു പേർക്കും സ്വീകാര്യമായ ഒരു തീരുമാനത്തിൽ എത്തിച്ചേരുക.

5. കേവലം വൈകാരിക അനുഭൂതിയിലൂള്ള ആത്മീയത അധികനാൾ നീണ്ടു നിൽക്കുകയില്ല. തന്നെയുമല്ല എതിർപ്പുകളുടെ ഇടയിൽ രക്തസാക്ഷിയുടെ പരിവേഷത്തോടെ അത് ശക്തമാകാനും മതി. വൈകാരികാനുഭൂതിയുടെ ആത്മീയതയേക്കാൾ ഉറച്ചതാണ് നിങ്ങളുടെ ആത്മീയത എന്ന് ജീവിതത്തിൽ കൂടി തെളിയിച്ചുകൊടുക്കുക. പ്രാർത്ഥനാ ജീവിതത്തിലും, കുടുംബസാമൂഹ്യബന്ധങ്ങളിലും താഴ്മയും, ദയയും,കാരുണ്യ

വുമുള്ള ജീവിതം നിങ്ങൾക്കുണ്ടായാൽ ഉപരിപ്ലവമായ ആത്മീയതയിൽ നിന്ന് അവർ തിരിഞ്ഞുകൊള്ളും.

6. വിശ്വാസകാര്യങ്ങളിലൊഴിച്ച് കുടുംബപരിപാലനത്തിൽ ദമ്പതികൾക്ക് യോജിക്കാവുന്ന അനേക കാര്യങ്ങളുണ്ടല്ലോ. ശാരീരിക മാനസിക തലങ്ങളിലും കുഞ്ഞുങ്ങളെ വളർത്തുന്നതിലും തുടങ്ങി മറ്റെല്ലാ മേഖലകളിലും ആഴമേറിയ ആഹ്ളാദത്തോടെ പ്രവർത്തിച്ചുതുടങ്ങിയാൽ കുറെ കഴിയുമ്പോൾ വിശ്വാസത്തിൻെറ തലങ്ങളിലും ഐക്യം കണ്ടെത്താം എന്നാണ് എൻെറ ബോധ്യം. പ്രാർത്ഥനയോടും സഹിഷ്ണുതയോടുംകൂടി അല്പകാലം കാത്തിരിക്കേണ്ടതായി വന്നേക്കാം.

## കുഞ്ഞിച്ചായൻെറ കൂടെ മൂന്ന് നാൾ

'മലങ്കരസഭ'യിൽ യേശുനാഥൻെറ പൂന്തോട്ടം എന്ന ബാലപംക്തി കൈകാര്യം ചെയ്യുന്ന പ്രസിദ്ധ ബാലസാഹിത്യകാരൻ ജോയൻ കുമരകം നയിക്കുന്ന ബാലസാഹിത്യശില്പശാല ഏപ്രിൽ 22,23, 24 തീയതികളിൽ മലങ്കരസഭാ മാസികയുടെയും വിദ്യാർത്ഥി പ്രസ്ഥാനത്തിൻെറയും ആഭിമുഖ്യത്തിൽ കോട്ടയം സോഫിയാ സെൻററിൽ നടത്തും. കഥ, കവിത, ഉപന്യാസം, എന്നിവ രചിക്കാൻ താല്പര്യമുള്ള സ്കൂൾ കുട്ടികൾക്കാണ് മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം സാഹിത്യവേദി ഈ ശില്പശാല ഒരുക്കുന്നത്. പെൺകുട്ടികൾക്കും പങ്കെടുക്കാം. പങ്കെടുക്കാൻ താല്പര്യമുള്ളവർ രചനകൾ സഹിതം പോൾ മണലിൽ ക്യാമ്പ് ഡയറക്ടർ, വിദ്യാർത്ഥി പ്രസ്ഥാനം ബാലസാഹിത്യ ശില്പശാല, ഓർത്തഡോക്സ് സ്റ്റുഡൻസ് സെൻറർ, കോട്ടയം-1 എന്ന വിലാസത്തിലോ 0481-566261(പോൾ മണലിൽ) എന്ന ഫോണിലോ ഉടൻ ബന്ധപ്പെടണം.

മക്കാബിയർ 13

ഫാ. മാത്യു ജോൺ














പുസ്തക നിരൂപണം

## ശ്രദ്ധേയങ്ങളായ 4 ബാലസാഹിത്യകൃതികൾ

സി.യു. മാത്യു., കോട്ടയം ഗ്രന്ഥകർത്താവ്, പേരൂർക്കട ഐസക്, ലവ്‌ലി ബുക്സ്, കോട്ടയം.

ഇന്നത്തെ ബാലികാബാലന്മാരുടെ സ്വഭാവരൂപീകരണത്തിൽ പ്രധാന പങ്കുവഹിക്കുന്നത് ദൃശ്യമാധ്യമങ്ങളാണ്.

ഈ സന്ദർഭത്തിൽ ലവ്‌ലിബുക്സ്, കോട്ടയം പ്രസിദ്ധീകരിച്ച ശ്രീമാൻ. പേരൂർക്കട ഐസക്കിന്റെ നാലു ഗ്രന്ഥങ്ങളായ 'നീല നിറമുള്ള കുറുക്കൻ', ' സന്ദേശമുള്ള സംഭവങ്ങൾ' ' ഈ മുഖം ഈ സ്വരം' 1000 പഴമൊഴികൾ എന്നിവ വളരെ ശ്രദ്ധേയങ്ങളാണ്. ' നീല നിറമുള്ള കുറുക്കൻ' എന്ന ചെറു ഗ്രന്ഥത്തിൽ 18 ചെറിയകഥകളാണുള്ളത്. ഓരോന്നും വളരെ ശ്രദ്ധയോടും അവസാനം വളരെ ഗുണപാഠങ്ങളോടും കൂടി തയ്യാറാക്കിയിരിക്കുന്നത്. വായിക്കാൻ കഴിയുന്ന കുഞ്ഞുങ്ങൾക്കും, വായിക്കാൻ കഴിയില്ലാത്ത കുഞ്ഞുങ്ങൾക്ക് വായിച്ച് കേൾപ്പിക്കാൻ കൊള്ളാവുന്നതുമായ ഒന്നാന്തരം കഥകളാണ്.

മഹാത്മാഗാന്ധിജിയുടെയും, പണ്ഡിറ്റ് ജവാഹർലാൽ നെഹ്റുവിന്റെയും സർദാർ പട്ടേൽ തുടങ്ങിയ മഹാന്മാരുടെ ജീവിതാനുഭവങ്ങൾ ചേർത്ത് തയ്യാറാക്കിയ 26 പാഠങ്ങൾ ഉൾക്കൊള്ളുന്നതാണ്' സന്ദേശമുള്ള സംഭവങ്ങൾ'.

ആദർശ ധീരരായ മിസ്സിസ്സ്. സ്റ്റെല്ലാ ഫെർണാണ്ടസ് ജോലിചെയ്തിരുന്ന പരസ്യകമ്പനി, മരുന്നുകമ്പനി ഉല്പാദിപ്പിക്കുന്ന മയക്കുമരുന്നിന് അനുയോജ്യമായ പരസ്യചിത്രം വരയ്ക്കാൻ വിസമ്മതിച്ചതിന്റെ പേരിൽ മിസ്. സ്റ്റെല്ലാ ഫെർണാണ്ടസിനെ ജോലിയിൽ നിന്നും പിരിച്ചുവിട്ടു. മകളേക്കാൾ ആദർശധീരയായ മിസ് സ്റ്റെല്ലായുടെ മാതാവിന്റെ സന്ദർഭോചിതമായ ഉപദേശവും തുടങ്ങി ആരേയും ഇരുത്തിചിന്തിപ്പിക്കാൻ തക്കവണ്ണം തയ്യാറാക്കിയ ' ഈ മുഖം ഈ സ്വരം' എന്ന ചെറുപുസ്തകത്തിൽ അടങ്ങിയിരിക്കുന്നത് നാല് ഗുണപാഠകഥകൾ.

അക്ഷരമാല ക്രമത്തിൽ 'അ' മുതൽ ആരംഭിക്കുന്ന 1000 പഴമൊഴികൾ ഉൾക്കൊള്ളിച്ച് തയ്യാറാക്കിയ 1000 പഴമൊഴികളും, ബാലസാഹിത്യത്തിലെ മഹൽഗ്രന്ഥങ്ങളുടെ ഗണത്തിൽപെടുന്നത് വളരെ സന്തോഷപ്രദമാണ്.

നാലു ചിത്രങ്ങളും മനോഹരമായ കവർചിത്രങ്ങളോടുകൂടി നല്ലകട്ടിയുള്ള പുറം ചട്ടയോടും നല്ലമേനിക്കടലാസിൽ അച്ചടിച്ചിട്ടുള്ള ഈ പുസ്തകങ്ങളുടെ വില 8 രൂപയ്ക്കും 15 രൂപയ്ക്കും ഇടയ്ക്കുമാത്രം.

## നിങ്ങൾക്കുവേണ്ടിയാണ്

തിരുമംഗലം ഷാലുലൂക്കോസ്

കവിത

പക്ഷാഘാതം വന്ന പക്ഷികൾ
ഇലകൊത്തി പറന്ന് വന്നപ്പോൾ
നോഹിന്റെ കപ്പലിലെ
കിളിവാതിലുകൾ അടഞ്ഞത്
ഊനമേറ്റം വന്ന ബലിയാടിന്റെ
നിലവിളിയും നീരൊഴുക്കും
യെരുശലേമിന്റെ പടിവാതിലുകളിൽ
തെന്നിയൊഴുകുന്നു.
ബലിക്കല്ലിൽ നിപതിച്ച ചൂടുള്ള മാംസം
ഏലിയുടെ മക്കൾ അറുത്തുമാറ്റിക്കൊണ്ടിരിക്കുന്നു.
കന്യകയുടെ ഹൃദയത്തിലൂടെ
എപ്പോഴും; ഒരു ഈർച്ചവാൾ
കടന്ന് പൊയ്ക്കൊണ്ടിരിക്കുന്നു.
ബിലെയാമിന്റെ കഴുത
എപ്പോഴും; വഴിതെറ്റി ഓടിക്കൊണ്ടിരിക്കുന്നു.
ഗുരുവിനെ ചുംബിക്കുമ്പോൾ
ഇപ്പോഴും; ശിഷ്യന്റെ ഹൃദയം പൊള്ളിയിരുന്നില്ല.
അപ്പോഴും; വിവാഹിതനാകകൊണ്ട്
തനിക്കൊരുക്കിയിട്ടുള്ള മുത്താഴം
കഴിക്കുവാൻ ഒരുവന് കഴിഞ്ഞില്ല.
ഇനി;
കള്ളന്മാരായ ഗൃഹവാസികളെ കേൾക്കുക
കഴുതപ്പുറത്തേറി ഒരു രാജാവ് വരുന്നുണ്ട്
അവന്റെ കയ്യിലെ ചമ്മട്ടിയുടെ ദ്രുതതാളം
നിങ്ങൾക്കുവേണ്ടിയാണ്

# സഭ 21-ാം നൂറ്റാണ്ടിൽ എൻെറ കാഴ്ചപ്പാട്

വിക്ഷണ വേദി

കെ.സി. തോമസ് വട്ടക്കുന്നേൽ, *(റിട്ട. ഇൻകംടാക്സ് കമ്മീഷണർ)*

### ബുദ്ധിപരമായസത്യസന്ധതയും ധാർമ്മികധീരതയുമുള്ള ഒരു വൈദിക നേതൃത്വത്തിന്റെ ആവശ്യകത

ഈ വിഷയം പരാമർശിക്കുന്നതിനുള്ള പ്രചോദനം ക്രിസ്തുശിഷ്യരായ സകലമാനപേരെയും ഒരുപോലെ അടക്കിഭരിക്കേണ്ടതായ ബന്ധപ്പെട്ട കർതൃവചസ്സുകളാണ്. "സത്യത്തിന് സാക്ഷ്യം വഹിക്കുവാനായി ഞാൻ ജനിച്ചു. അതിന്നായി ലോകത്തിൽ വന്നുമിരിക്കുന്നു. (യോഹ. 18:37) "എന്റെ വചനത്തിൽ നിലനില്ക്കുന്നുവെങ്കിൽ, നിങ്ങൾ വാസ്തവമായി എന്റെ ശിഷ്യന്മാരായി സത്യം അറികയും, സത്യം നിങ്ങളെ സ്വതന്ത്രരാക്കുകയും ചെയ്യും." (യോഹ. 31:32) എന്നിവയാണ് പ്രസ്തുത തിരുവചസ്സുകൾ. തൻനിമിത്തം സത്യത്തിന് സാക്ഷ്യം വഹിക്കുകയെന്ന കൃത്യനിർവ്വഹണത്തിനായുള്ള ഈ ലേഖനം, യഹൂദാ മഹാ പുരോഹിതന്, അപ്പോസ്തോലന്മാർ "മനുഷ്യരെക്കാൾ ദൈവത്തെ അനുസരിക്കേണ്ടതാകുന്നു." (അപ്പോ. 5:29) എന്ന് നല്കിയ പ്രതിവചനത്തിന്റെ വെളിച്ചത്തിൽ ഒരുത്തരെയും ചൊടിപ്പിക്കേണ്ടതില്ല. മാത്രമല്ല, പ്രഗത്ഭരായ രണ്ട് വന്ദ്യ വൈദികരുടെ, അഥവാ മെയ് 1998 "ലിറ്റർജിക്കൽ കമ്മറ്റി അടിയന്തിരമായി പരിഗണിക്കുവാൻ"എന്ന ശീർഷകത്തിൽ, റവ. ഡോ. ജേക്കബ് കുര്യൻ അച്ചന്റെ എഡിറ്റോറിയലും, ഓഗസ്റ്റ് 1998ലെ "ആരാധന പരിഷ്ക്കരണം ആവശ്യമോ" എന്ന ശീർഷകത്തിൽ റവ. ഫാ. റ്റി.ജെ. ജോഷ്വാ അച്ചന്റെ തികച്ചും അവസരോചിതവും പ്രശംസാർഹവുമായ യഥാർത്ഥ ക്രിസ്തീയ സാക്ഷ്യ നിർവഹണവും ഈ ലേഖനത്തിന് പ്രോത്സാഹനം നല്കിയിട്ടുണ്ട്.

ആരാധന പരിഷ്ക്കരണം തന്നെയാണ് ഇതിലെ ഒരു വിഷയമെന്നതിനാൽ ബഹു: ജോഷ്വാ അച്ചന്റെ പ്രസക്തമായ പരാമർശം ഇവിടെ ഉദ്ധരിക്കുന്നു. പത്ത് വർഷം മുൻപ് നിയമിച്ച ഒരു കമ്മറ്റിയേയും ഇപ്പോൾ നിലവിലിരിക്കുന്ന ഒന്നിനേയും കുറിച്ച് ഇപ്രകാരം പറയുന്നു. "സഭയിൽ പലതിനും പല കമ്മറ്റികളും നിയമിക്കപ്പെടും. എന്നാൽ സമയബന്ധിതമായി അവ പ്രവർത്തിക്കുവാനോ പ്രവർത്തിപ്പിക്കുവാനോ ഉള്ള സംവിധാനമൊന്നുമില്ല. ആരാധന പരിഷ്ക്കരണക്കമ്മറ്റി ഇപ്പോൾ മരിച്ചോ, ജീവിച്ചിരിപ്പുണ്ടോ എന്ന് നിശ്ചയമില്ലാത്ത അവസ്ഥയിലാണ്." ഈ ലേഖകന്റെ അനുഭവവും തദൈവ!! നമ്മുടെ പ്രാർത്ഥനയിൽ 91-ാം സങ്കീർത്തനം 6-ാം വാക്യത്തിന്റെ മലയാളവിവർത്തനത്തിൽ കടന്ന്കൂടിയിട്ടുള്ള ദൈവദൂഷണം നൂറ്റാണ്ടുകളായി നമ്മുടെ വൈദികരും അത്മായക്കാരും "യാന്ത്രികമായി ഉരുവിട്ട് ചൊല്ലിക്കൂട്ടുകയാണ്" ഇക്കാര്യം ഒരു ദശവർഷം മുൻപ് 10/5/1988ൽ ദേവലോകം അരമനയിൽ കൂടിയ സമ്മേളനത്തിൽ ഈ ലേഖകൻ അന്നത്തെ പ. ബാവാ, നിയുക്ത ശ്രേഷ്ഠ ബാവാ ഇതര ബിഷപ്പുമാർ എന്നിവരുടെ ശ്രദ്ധയിൽപ്പെടുത്തുകയും എല്ലാവർക്കും ബോദ്ധ്യപ്പെടുകയും ചെയ്തതാണ്. അതിന്റെ സംഗ്രഹം ഇവിടെ സൂചിപ്പിക്കുന്നു. പ്രസ്തുത 6-ാം വാക്യത്തിലെ തെറ്റിന്റെ ഉറവിടം 3-ാം വാക്യത്തിൽ കാണാം. ബൈബിളിന്റെ ഇംഗ്ലീഷ് ഭാഷ്യമായ ഓതറൈസ്ഡ് വേർഷനിൽ നിന്നുമായിരുന്നുവല്ലോ മലയാളം ബൈബിളിലേക്കും നമ്മുടെ നമസ്ക്കാരക്രമത്തിലേക്കും ഭാഷാന്തരം ചെയ്തത്.3-ാം വാക്യത്തിലെ'noifome pestilence' എന്ന പദം മലയാളം ബൈബിളിൽ ശരിയായി തന്നെ 'നാശകരമായ മഹാമാരി' എന്ന് വിവർത്തനം ചെയ്തിട്ടുണ്ടെങ്കിലും, നമ്മുടെ നമസ്കാരക്രമത്തിൽ അത് വ്യർത്ഥ സംസാരമെന്നാണ് ഭാഷാന്തരം ചെയ്തത്. ഇതിന്റെ കാരണം'noirome'എന്ന പദത്തിന് ശബ്ദം 'സംസാരം' എന്നർത്ഥമുണ്ടെന്ന തെറ്റിദ്ധാരണയായിരുന്നു. എന്നാൽ അതിന് 'നാശകര'മെന്ന് മാത്രമാണ് അർത്ഥം. ഈ തെറ്റിൽ ദൈവദൂഷണം ഇല്ലെങ്കിലും, 6-ാം വാക്യത്തിൽ അതേ പദം അഥവാ'the pestilene that walketh in darknes"എന്നതിന്റെ പരിഭാഷ ഇരുട്ടിൽ സഞ്ചരിക്കുന്ന വചനം എന്നായപ്പോഴാണ് ദൈവദൂഷണം കടന്നുകൂടിയത്. വചനം ത്രിത്വത്തിൽ രണ്ടാമനായി അവതാരം ചെയ്ത ക്രിസ്തുവാണെന്ന് യോഹ. 1: 1-2തുടങ്ങിയ ബഹുശതം വേദഭാഗങ്ങളിൽ പ്രകടമായിക്കാണാം.

നവംബർ 1998ലെ ലക്കത്തിൽ മാന്യലേഖകൻ പറയുന്ന പ്രകാരം ബിഷപ്പുമാർ വിവാഹ ചടങ്ങുകളിൽ പങ്കെടുത്ത് സമയം വ്യഥാവാക്കരുതെന്ന നിർദ്ദേശം തികച്ചും സ്വാഗതാർഹമാണ്. ഒരു വർഷം മുൻപ് നവംബർ 1997ൽ ഇക്കാര്യം മനോരമ ദിനപ്പത്രത്തിൽ പലരും ചൂണ്ടിക്കാട്ടിയിരുന്നു. മെത്രാന്മാർ ആർഭാടം സുഖഭോഗം എന്നിവ ഉപേക്ഷിച്ച് ലളിതജീവിതത്തിനായി പ്രതിജ്ഞാബദ്ധരാണെന്നത് വിസ്മരിക്കാവുന്നതല്ല.

മാത്രമല്ല ക്രമവും സ്ഥിരവുമായി പകൽവേളക ളിൽ സദാ ജാഗരൂകമായി, പ്രവർത്തനക്ഷമമായ ഒരു ഭരണസംവിധാനം ദേവലോകം അരമനയിൽ അത്യ ന്താപേക്ഷിതമാണ്. ഇക്കാര്യത്തിൽ പലരും അസംതൃ പ്തി പ്രകടിപ്പിച്ചിട്ടുണ്ട്. അടുത്തയിടെ ഉണ്ടായ ഒരനു ഭവം ഇതിന് ദൃഷ്ടാന്തമാണ് 1999 ജനുവരി 3, 4 തീയതികളിൽ നടത്തിയ മൂന്ന് പ. ബാവാ തിരുമേനി മാരുടെ പെരുനാൾ ചെലവിലേക്കായി ദേവലോകത്തു നിന്നുമയച്ച സർക്കുലർ കല്പയിൻ പ്രകാരം നവ വൽസരദിനത്തിൽ സന്നിഹിതനായ ഈ ലേഖകൻ കണ്ടത് അടച്ചുപൂട്ടപ്പെട്ട ഒരാസ്ഥാനമായിരുന്നതിനാൽ, മറുപടി കത്ത് യഥാസ്ഥാനത്തേല്പിക്കുവാനായി, ടി അരമനയിലെ കുശിനിയിൽ നിന്നും ഒരാളെ തേടിപ്പി ടിക്കേണ്ട ഗതികേട് സഹിക്കേണ്ടിവന്നു.

സഭയിലെ ചില കേന്ദ്രങ്ങളിൽനിന്നും പ്രചരിപ്പിച്ചു കൊണ്ടിരിക്കുന്ന സിദ്ധാന്തങ്ങളിൽ വേദവിപരീതം കലർന്നിരിക്കുന്നുവെന്ന പ്രതീതി ജനിപ്പിക്കുന്നതായി ഈ ലേഖകന്റെ 17/11/1983ലെ കത്തു മുതൽ സഭാനേതൃത്വത്തിന്റെ ശ്രദ്ധയിൽപ്പെടുത്തിയിരുന്ന താണ്. ഇക്കാര്യം മലയാളം ഇംഗ്ലീഷ് ദിനപ്പത്രങ്ങൾ വഴിയായും, പെറ്റീഷൻ കത്തുകൾ ആദിയായവയിൽ കൂടിയും ആവർത്തിച്ചറിയിച്ചിട്ടുള്ളതുമാണ്. എങ്കിലും ഇക്കഴിഞ്ഞ പതിനഞ്ച് വർഷങ്ങൾക്കിടയിൽ തദ്വിഷ യത്തിൽ സഭയുടെ ആധികാരികമായ തീരുമാനമോ ഖണ്ഡിതമായ അഭിപ്രായമോ നാളിതുവരെ രേഖാമൂല മായി അറിയിച്ചിട്ടില്ലായെന്ന ദുഃഖ സത്യം, ഈ ലേഖന ത്തിൽ പൊന്തിക്കാട്ടിയിട്ടുള്ള ഗുരുതരമായ പോരായ്മ കൾക്ക് പ്രകടമായ ദൃഷ്ടാന്തമാണ്.

നമ്മുടെ ആദിമകാല പിതാക്കന്മാരായ പത്രോസ് പൗലോസ് ശ്ലീഹന്മാർ സത്യവിശ്വാസവീരയോദ്ധാവായ മാർ അത്താനാസ്യോസ്, സ്വർണ്ണനാവുകാരനായ മാർ അപ്രേം, യാക്കോബ് ബുർദ്ദാന തുടങ്ങിയ പ്രതാപശാലികൾ സുവിശേഷം അറിയിച്ച് നടന്ന ഭൂഖ ണ്ഡാന്തര വിസ്തീർണ്ണ പ്രദേശം ക്രിസ്തീയ വെളിച്ചം കെട്ടണഞ്ഞ് തമസ്കരിക്കപ്പെട്ട് പോയിയെങ്കിൽ, ഇൻഡ്യയുടെ ഒരു കോണിൽ മാത്രമുള്ളതും രണ്ടാ യിരം വർഷത്തിൽ ഒരു പ്രഖ്യാപിതപരിശുദ്ധൻ മാത്ര മുള്ളതുമായ നമുക്ക് ഇമ്മാതിരി ദുരന്തം എത്രയോ എളുപ്പം ഭവിക്കാവുന്നതാണ്. വിശ്വഹിന്ദുപരിഷത്ത്, ആർ.എസ്.എസ്. ബജ്റംഗ്ദൾ എന്നീ വർഗ്ഗീയ സംഘ ടനകൾ നമുക്കെതിരേ പീഡനം അഴിച്ച്‌വിട്ട് മിഷനറി മാരെ ചുട്ടെരിച്ചുകൊണ്ടിരിക്കുന്ന ഇക്കാലത്ത് പൗലോസ് അപ്പോസ്തലന്റെ "ഞെളിയാതെ ഭയപ്പെടുക അല്ലെ ങ്കിൽ നീയും ഛേദിക്കപ്പെടും(റോമ.11-21-23) എന്ന താക്കീത് മുൻനിർത്തി ബുദ്ധിപരമായ സത്യസന്ധത യും, ധാർമ്മിക ധീരതയും പുലർത്തുവാൻ തക്കവണ്ണം സത്വരനടപടികൾ സഭാനേതൃത്വം കൈക്കൊള്ളുമെന്ന് പ്രതീക്ഷിക്കുന്നു.

## അറിയിപ്പ്

കാതോലിക്കേറ്റ് & എം.ഡി. സ്കൂൾസ്,

ദേവലോകം പി.ഒ., കോട്ടയംഫോൺ: 571485

1. 1999-2000 അദ്ധ്യായന വർഷത്തിൽ ഉണ്ടാകു വാൻ സാധ്യതയുള്ള പ്യൂൺ/മീനിയൽ ഒഴിവുകളിലേക്ക് എട്ടാം ക്ലാസ് വരെ പഠിച്ചിട്ടുള്ള ഉദ്യോഗാർത്ഥികളിൽ നിന്നും നിർദ്ദിഷ്ട ഫോറത്തിലുള്ള അപേക്ഷകൾ ക്ഷണിക്കുന്നു.

നിർദ്ദിഷ്ട ഫോറം 1999 മാർച്ച് 15 മുതൽ 20 രൂപയ്ക്ക് (M.O. Rs. 25) മാനേജ്മെന്റ് ഓഫീസിൽ നിന്നും ലഭിക്കുന്നതും പൂരിപ്പിച്ച ഫോറം ഏപ്രിൽ 30ന് മുമ്പ് വിദ്യാഭ്യാസ യോഗ്യത തെളിയിക്കുന്ന രേഖകൾ സഹിതം ഓഫീസിൽ ഏല്പിക്കേണ്ടതാണ്.

2. പ്രൈമറി അദ്ധ്യാപകരുടെ ഒഴിവിലേക്കായി30-4-98നു മുമ്പ് അപേക്ഷ സമർപ്പിച്ചിട്ടുള്ളവർക്കായി 1999 മാർച്ച് 22, 23, 24 തീയതികളിൽ തിരുവല്ല എം.ജി.എം. ഹയർ സെക്കൻഡറി സ്കൂളിൽ വച്ച് ഇന്റർവ്യൂ നടത്തുന്നതാണ്. അറിയിപ്പുലഭിച്ചിട്ടില്ലാത്ത വർ മാനേജ്മെന്റ് ഓഫീസുമായി ബന്ധപ്പെടണം.

മാനേജർ

## പള്ളിശുശ്രൂഷകനെ ആവശ്യമുണ്ട്

ഇടവകയിൽ താമസിച്ചുകൊണ്ട് പള്ളിശുശ്രൂഷ യിൽ സഹായിക്കുന്നതിന് താൽപര്യമുള്ള സൽസ്വഭാ വികളും ഓർത്തഡോക്സ് വിശ്വാസിയും ക്രിസ്തീയാ രാധനകളിൽ പരിചയമുള്ളവരും 20 വയസ്സിനും 45 വയസ്സിനുമിടയിലുള്ളവരും ആരോഗ്യമുള്ളവരുമായ പുരുഷന്മാരിൽ നിന്നും അപേക്ഷ ക്ഷണിച്ചുകൊള്ളു ന്നു. അപേക്ഷകർ എസ്.എസ്.എൽ.സി. വരെയെങ്കി ലും പഠിച്ചിട്ടുള്ളവരും നല്ല കാഴ്ച-ശ്രവണ ശക്തിയു ള്ളവരും സംസാര ശേഷിയുള്ളവരും ആയിരിക്കണം. സൈക്ളിംഗ്, ഡ്രൈവിംഗ് എന്നിവ അറിവുള്ളവർക്ക് മുൻഗണന. അനുയോജ്യമായ ശമ്പളം മറ്റ് അലവൻസു കൾ താമസസൗകര്യം എന്നിവ നൽകുന്നതാണ്. താൽപര്യമുള്ളവർ ഇടവക വികാരിയുടെ സാക്ഷ്യ പത്രം യോഗ്യതകൾ തെളിയിക്കുന്ന സർട്ടിഫിക്കറ്റുക ളുടെ "ശരിപ്പകർപ്പ്" എന്നിവയും അപേക്ഷയോടൊപ്പം നൽകേണ്ടതാണ്.

സെക്രട്ടറി,
സെന്റ് മേരീസ് ഓർത്തഡോക്സ് ചർച്ച്,
നാലാഞ്ചിറ പി.ഒ., തിരുവനന്തപുരം-15

# നാം കണ്ടുപഠിക്കേണ്ടത്

തോമസ് മാർ അത്താനാസ്യോസ് (ചെങ്ങന്നൂർ)

നായർസർവ്വീസ് സൊസൈറ്റിയുടെ ശതാഭിഷേക പരിപാടികൾ പര്യവസാനിച്ചത് ഈ അടുത്തകാലത്താണല്ലോ. പ്രസ്തുത ആഘോഷപരിപാടികളെക്കുറിച്ചുള്ള വാർത്തകൾ വിവിധ മാദ്ധ്യമങ്ങളിലൂടെ അറിഞ്ഞപ്പോൾ മനസ്സിലുണ്ടായ ചില ചിന്തകളാണ് ഇവിടെ കുറിക്കുന്നത്.

പത്തൊൻപതാം നൂറ്റാണ്ടിലും ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിലും നായർ സമുദായത്തിന്റെ ദുഷിച്ച പ്രവണതകളെക്കുറിച്ചും തന്മൂലം പ്രസ്തുത സമുദായം അധഃപതനത്തിന്റെ നെല്ലിപ്പലകയിൽ എത്തിയതിന്റെയും നായർ സമുദായാചാര്യനായ ശ്രീ. മന്നത്തുപത്മനാഭന്റെ നേതൃത്വത്തിൽ വെറും 14 പേർ ചേർന്ന് സമുദായോദ്ധാരണപ്രവർത്തനങ്ങൾ നടത്തിയതിന്റെയും ആ പരിശ്രമത്തിൽ അവർ അസൂയാവഹമായ വിജയം കൈവരിച്ചതിന്റെയും കഥകൾ വായിച്ചത് നമ്മെ ഹർഷപുളകിതരാക്കി. ഒപ്പം നാമുൾപ്പെടുന്ന ഓർത്തഡോക്സ് സമൂഹത്തിന്റെ ഇന്നത്തെ ദയനീയാവസ്ഥയെക്കുറിച്ചോർത്ത് നിരാശയും ദുഃഖവും തോന്നുകയും ചെയ്തു.

എന്തായിരുന്നു അന്നത്തെ നായർ സമുദായത്തിന്റെ സ്ഥിതി? ഉച്ചനീചത്വമനോഭാവം കൊണ്ടും അലസതയും മടിയും കൊണ്ടും വെള്ളക്കോളർ ജോലിയോടുള്ള അതിരുകവിഞ്ഞ അഭിനിവേശം കൊണ്ടും, വിവാഹം, അടിയന്തിരം ആദിയായ കുടുംബത്തിലെ ആഘോഷങ്ങൾക്കുവേണ്ടി കിടപ്പാടം വിറ്റും ധൂർത്തടിക്കുന്ന പ്രവണതകൊണ്ടും, അന്ധവിശ്വാസങ്ങൾകൊണ്ടും ദുരാചാരങ്ങൾക്കൊണ്ടും സമുദായം അനുദിനമെന്നവണ്ണം അധഃപതിച്ചുകൊണ്ടിരുന്നു. കുടുംബങ്ങളിലെ സ്ഥിതി ഇതാണെങ്കിൽ ക്ഷേത്രങ്ങളിലെ കാര്യം ഇതിൽനിന്നും വ്യത്യസ്തമല്ലായിരുന്നു. പണം ലോഭമില്ലാതെ ചിലവാക്കി നിഷ്പ്രയോജനങ്ങളായ കരിമരുന്നു പ്രകടനം ഉൾപ്പെടെയുള്ള പരിപാടികൾ നടത്തിയിരുന്നത് അതാത് സ്ഥലത്തെ സമ്പന്നകുടുംബങ്ങളായിരുന്നു. കുടുംബത്തിലെ ആഘോഷങ്ങളും ക്ഷേത്രത്തിലെ ഉത്സവങ്ങളും കെങ്കേമമായി നടത്തി പല കുടുംബങ്ങളും വഴിയാധാരമായി. മിഥ്യാഭിമാനത്തിന്റെയും മത്സരബുദ്ധിയുടേയും ഫലമായിട്ടായിരുന്നു ഇതൊക്കെ നടത്തിയിരുന്നത്.

ക്ഷയോന്മുഖമായിരുന്ന സ്വസമുദായത്തെ ഉദ്ധരിക്കുവാൻ അന്ധവിശ്വാസങ്ങളെയും അനാചാരങ്ങളെയും ഉച്ചാടനം ചെയ്യുവാൻ സംഘടിത ശ്രമം അത്യാവശ്യമാണെന്ന് മനസ്സിലാക്കി 1914 ഒക്ടോബർ 14 ന് ശ്രീ. മന്നത്തുപത്മനാഭപിള്ളയുടെ നേതൃത്വത്തിൽ അദ്ദേഹമുൾപ്പെടെ 14 പേർ ചേർന്നാരംഭിച്ച നായർസമുദായ ദൃത്യജനസംഘം കാലാന്തരത്തിൽ നായർ സർവ്വീസ് സൊസൈറ്റിക്ക് വഴിമാറി. സമുദായസേവനത്തോടൊപ്പം സാമൂഹ്യവും വിദ്യാഭ്യാസപരവുമായ രംഗങ്ങളിൽ പരിവർത്തനതൃഷ്ണയോടെ പ്രവർത്തിച്ചു. നായർ സമുദായത്തെ ഉന്നതിയിൽ വരുത്തുവാൻ വേണ്ടശ്രമം ചെയ്യുന്നതിന് സംഘാംഗങ്ങളെ പരിശീലിപ്പിക്കുക. ന്യായവും നിയമാനുസൃതവുമായ മാർഗ്ഗങ്ങളിൽ നായർ സമുദായത്തെ ഉന്നതിയിൽ എത്തിക്കുക, കാലോചിതമായി ആചാരപരിഷ്കാരം ചെയ്ത് കേരളം ഒട്ടുക്കുള്ള നായന്മാരുടെ ഇടയിൽ ഐക്യരൂപം വരുത്തുക, വിദ്യാഭ്യാസം, സന്മാർഗ്ഗതല്പരത, ഈശ്വര വിശ്വാസം, വ്യവസായം ധനസ്ഥിതി എന്നിവയ്ക്ക് വർദ്ധനയുണ്ടാകാൻ തക്കവണ്ണം ഓരോ ദേശത്തിലും കരയിലും ഉള്ള നായന്മാരുടെ ഇടയിൽ സമാജങ്ങൾ സ്ഥാപിക്കുക, ഇതര സമുദായങ്ങളുമായുള്ള ഐക്യം വർദ്ധിപ്പിക്കുക എന്നിവയൊക്കെ ആയിരുന്നു എൻ.എസ്.എസ്ന്റെ ലക്ഷ്യങ്ങൾ. ഇവയുടെ സാക്ഷാത്കാരത്തിനായി സമുദായാചാര്യനും കൂട്ടാളികളും രാപകൽ അശ്രാന്തപരിശ്രമം ചെയ്തു. അലസത, മടി, അനാചാരങ്ങൾ, ആർഭാടങ്ങൾ എന്നിവ ഉപേക്ഷിക്കുവാനും സമുദായത്തിന്റെ ഉന്നതിക്കായി സർവ്വവും ഉപേക്ഷിച്ച് പരിശ്രമിക്കുവാനും അവർ ആഹ്വാനം ചെയ്തു. വീടുവീടാന്തരം കയറിയിറങ്ങി കെട്ടുതേങ്ങായും പിടിയരിയും പിരിച്ച് ആതുരാലയങ്ങൾ, വിദ്യാലയങ്ങൾ, കലാലയങ്ങൾ എന്നിവ കേരളത്തിലങ്ങോളമിങ്ങോളം സ്ഥാപിച്ചു. നായർ സമുദായത്തിന് ഇക്കാലത്തുവന്ന മാറ്റം നമ്മുടെ കണ്ണുതുറപ്പിക്കേണ്ടതാണ്.

19-ാം നൂറ്റാണ്ടിൽ നായർ സമുദായത്തിൽ നിലവിലിരുന്ന ഇത്തരം ദുഷിച്ച പ്രവണതകൾ 21-ാം നൂറ്റാണ്ടിലേയ്ക്ക് പ്രവേശിക്കുന്ന ഈ കാലയളവിലും നമ്മുടെ ഓർത്തഡോക്സ് സമുദായത്തിൽ നിലവിലിരിക്കുന്നു എന്നത് കഷ്ടാൽകഷ്ടതരമാണ്. നാമൊരു ആത്മപരിശോധന നടത്തേണ്ടിയിരിക്കുന്നു. അന്നത്തേതുപോലെ ഇന്ന് ക്രിസ്ത്യൻ കുടുംബങ്ങളിൽ ധനം ദുർവ്യയം ചെയ്തുകൊണ്ട് വിവിധചടങ്ങുകൾ നടത്തുന്നു. നമ്മുടെ സമുദായത്തിൽതന്നെ പതിനായിരക്കണക്കിന് കുടുംബങ്ങൾ ദാരിദ്രത്തിലും പട്ടിണിയിലും കഴിയുമ്പോൾ മാമ്മോദീസാ, വിവാഹ നിശ്ചയം,

ശേഷം 17-ാം പേജിൽ

# കാതോലിക്കാ ദിനം

വിനോദ് ജോർജ്, ആറാട്ടുപുഴ

മലങ്കര ഓർത്തഡോക്സ് സഭാദിനം-കാതോലിക്കാ ദിനം ഈ വർഷം മാർച്ച് 21ന് നോമ്പിലെ 6-ാം ഞായറാഴ്ച ലോകമെമ്പാടുമുള്ള മലങ്കര ഓർത്തഡോക്സ് സഭാംഗങ്ങൾ ആഘോഷപൂർവ്വം കൊണ്ടാടുന്നു.

എ.ഡി. 1912ൽ കാതോലിക്കേറ്റ് മലങ്കരയിൽ സ്ഥാപിച്ചതിന്റെ സ്മരണയാണിത്. 1934ൽ പ.ബസേലിയോസ് ഗീവറുഗീസ് ദ്വിതിയൻ കാതോലിക്കാ ബാവായുടെ കല്പനപ്രകാരമാണ് ഇതാരംഭിച്ചത്. അന്നു സഭാവ്യാപകമായി നടത്തിയിരുന്ന പിരിവിന് കാതോലിക്കാ നിധി എന്നു പേർ പറഞ്ഞിരുന്നു. സഭയുടെ സാമ്പത്തിക കഴിവുകൾ വർദ്ധിപ്പിക്കുന്നതിനും പൊതുവായ എല്ലാ ചെലവുകളും നിർവ്വഹിക്കുന്നതിനുമായിട്ടാണ് കാതോലിക്കാനിധി എന്ന പേരിൽ ധനശേഖരണം ആരംഭിച്ചതും വിജയപ്രദമായി നടത്തുകയും ചെയ്തത്. അതാണ് ഇപ്പോൾ കാതോലിക്കാദിന പിരിവായിത്തീർന്നത്.

വലിയ നോമ്പിന്റെ 6-ാം ഞായറാഴ്ച പതിവായി ആഘോഷിച്ചുകൊണ്ടിരുന്ന കാതോലിക്കാദിനത്തിന് ഒരു നവ ചൈതന്യം പകർന്ന് അതിനെ സഭാദിനമായി ഉയർത്തിയത് പ.ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ ആണ്. അതിനു വേണ്ടി അദ്ദേഹം വിലപ്പെട്ട സംഭാവനകൾ ചെയ്യുകയുണ്ടായി. പതിവനുസരിച്ചുള്ള പരിപാടികളിൽ നിന്നും വ്യത്യസ്തമായി എല്ലാ ഇടവകകളിലും വിപുലമായ ആഘോഷപരിപാടികൾ സംഘടിപ്പിച്ചു. ഉത്തേജകമായ പ്രഭാഷണങ്ങളും പ്രസംഗങ്ങളും നടത്തിച്ചു. അങ്ങനെ ജനഹൃദയങ്ങളിൽ കാതോലിക്കാ ദിനത്തിന്റെ മാഹാത്മ്യത്തെക്കുറിച്ച് ഒരു മായാത്ത പ്രതിഛായ പതിക്കുവാൻ തക്കവണ്ണം ഒരു പദ്ധതി രൂപീകരിച്ച് അതു നടപ്പാക്കി എന്നുള്ളത് മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ബാവാ കൈവരിച്ച വിജയമാണ്.

കാതോലിക്കാദിനാഘോഷം മൂലം സഭയുടെ അഭിവൃദ്ധിക്കും കാതോലിക്കേറ്റിന്റെ നിലനില്പിനും സത്യവിശ്വാസത്തിന്റെ പ്രചരണത്തിനുംവേണ്ടി ആത്മാർത്ഥമായി പ്രയത്നിക്കുവാനുള്ള പ്രേരണയും സഭാംഗങ്ങൾക്ക് ഉണ്ടാകണമെന്നാണ് ഉദ്ദേശിക്കപ്പെട്ടിരിക്കുന്നത്.

സഭാദിനമെന്നോ കാതോലിക്കാദിനമെന്നോ കേൾക്കുമ്പോൾ കവർപിരിവ് എന്ന് സഭാമക്കൾ തെറ്റിദ്ധരിക്കപ്പെട്ടിരിക്കുന്നു. കവർപിരിവ് ആ ദിനത്തിന്റെ ഒരു ഭാഗം മാത്രമാണ് എന്നു മനസ്സിലാക്കണം. ആ ദിവസം നാം എന്തെല്ലാം കടമകൾ ചെയ്യുവാൻ കടപ്പെട്ടിരിക്കുന്നു എന്നു മനസ്സിലാക്കുന്നത് ഉചിതമായിരിക്കും.

### 1. പതാക ഉയർത്തൽ

എല്ലാ ഇടവകയിലും പതാക ഉയർത്തിയിരിക്കണം. രാവിലെ വി. കുർബ്ബാനയ്ക്കു മുമ്പായി കാതോലിക്കേറ്റ് പതാക ഉയർത്തിയിരിക്കണം എന്നതാണ് നിർദ്ദേശം. ഇത് കാതോലിക്കേറ്റിന്റെ സ്വാതന്ത്ര്യത്തെയും സഭയുടെ സ്വയം ശീർഷകത്വത്തെയും കുറിക്കുന്നതാണ്. അധികാര ചിഹ്നങ്ങളായ കാതോലിക്കായുടെ 'മുടിയും' 'വടിയും' കാതോലിക്കേറ്റ് പതാകയിൽ ആലേഖനം ചെയ്തിട്ടുണ്ട്.

### 2. സഭയ്ക്കു വേണ്ടിയുള്ള പ്രത്യേക പ്രാർത്ഥന

വി. കുർബ്ബാന മദ്ധ്യേ സഭയ്ക്കുവേണ്ടിയുള്ള പ്രത്യേക പ്രാർത്ഥന നടത്തുന്നു. സഭയുടെ ഐക്യത്തിനും സുസ്ഥിരതയ്ക്കും സമാധാനത്തിനും വേണ്ടി സഭാമക്കൾ ഒരുമിച്ച് പ്രാർത്ഥിക്കുന്നു. സഭയ്ക്ക് നേതൃത്വം നൽകുന്ന പ. കാതോലിക്കാ ബാവാ തിരുമേനി, അഭിവന്ദ്യ മെത്രാപ്പോലീത്താമാർ, വൈദികർ, ഭരണരംഗത്ത് പ്രവർത്തിക്കുന്നവർ, ആദ്ധ്യാത്മിക സംഘടനകൾ, ജീവകാരുണ്യപ്രവർത്തനങ്ങൾ, ആശ്രമപ്രസ്ഥാനങ്ങൾ, മിഷൻ പ്രവർത്തനങ്ങൾ തുടങ്ങിയവയ്ക്കു വേണ്ടി എല്ലാവർഷവും പ്രത്യേകം തയ്യാറാക്കുന്ന ഒരു പുസ്തകം സഭാകേന്ദ്രത്തിൽ നിന്നും പ്രസിദ്ധപ്പെടുത്തുന്നു.

### 3. സമ്മേളനങ്ങൾ

വി. കുർബ്ബാനക്കു ശേഷം സമ്മേളനങ്ങൾ സംഘടിപ്പിക്കുന്നു. ചില സ്ഥലങ്ങളിൽ റാലികൾ നടത്താറുണ്ട്. സഭയുടെ സ്വാതന്ത്ര്യം, നമ്മുടെ പിതാക്കന്മാർ നൽകിയിട്ടുള്ള ധീരമായ നേതൃത്വം തുടങ്ങിയ കാര്യങ്ങളെപ്പറ്റി ഇടവകാംഗങ്ങൾക്ക് പ്രബോധനം നൽകുന്നു. ചില ഭദ്രാസനങ്ങളിൽ ഇടവക മെത്രാപ്പോലീത്താ തിരുമേനിമാരുടെ കല്പനപ്രകാരം ഭദ്രാസന സുവിശേഷസംഘം പ്രവർത്തകർ സഭാദിന ഞായറാഴ്ചയോ അതിനു തൊട്ടുമുമ്പുള്ള ഞായറാഴ്ചയോ പ്രസംഗത്തിനായി ഇടവകകളിൽ പോകുന്നുണ്ട്.

### 4. പ്രതിജ്ഞ പുതുക്കൽ

സമ്മേളനാനന്തരം എല്ലാവരും കാതോലിക്കേറ്റ് പതാകയുകെ കീഴിൽ അണിനിരന്ന് സഭാദിനപ്രതിജ്ഞ

എടുക്കുന്നു. കാതോലിക്കാ സിംഹാസനത്തോട് കൂറും വിധേയത്വവും പുലർത്തുന്ന പ്രതിജ്ഞ പുതുക്കലാണ് അവിടെ നടക്കുന്നത്. അതിനുശേഷം കാതോലിക്കാ മംഗളഗാനം ഭക്തിയോടുകൂടി ആലപിക്കുകയും ചെയ്യുന്നു. ചില ഇടവകകളിൽ മധുരപലഹാരങ്ങൾ വിതരണം ചെയ്യുന്ന രീതിയുമുണ്ട്.

### 5. കവർപിരിവ് നടത്തുക

നമ്മുടെ സഭയിലെ പ്രധാനപ്പെട്ട ധനാഗമ മാർഗമായിട്ടുള്ളത് ഇപ്പോൾ വർഷംതോറും നടത്തപ്പെടുന്ന കാതോലിക്കാദിനപ്പിരിവ് ആണ്. വിദേശ സഹായം ഇല്ലാത്ത നമ്മുടെ സഭ ആശ്രയിക്കുന്നത് സഭാംഗങ്ങൾ നൽകുന്ന അകമഴിഞ്ഞ സംഭാവനകൾ മാത്രമാണ്. വർഷംതോറും നടത്തിവരുന്ന ഈ പിരിവ് ഓരോ വർഷവും വർദ്ധിച്ചുവരുന്നുണ്ട്. എന്നാൽ ഈ വർദ്ധനവ് സഭയുടെ ആവശ്യങ്ങൾക്ക് ആനുപാതികമായി കാണുന്നില്ല എന്നതാണു സത്യം.

ഓരോ ഗൃഹനാഥനും, സ്വന്തമായി വരുമാനമുള്ള മറ്റ് കുടുംബാംഗങ്ങളും ഒരു ദിവസത്തെ ശരാശരി വരുമാനം എങ്കിലും സഭയ്ക്ക് നൽകണം എന്നതാണ് പ. ബാവാ തിരുമേനിയുടെ കല്പന. അത് സ്നേഹത്തോടെ നിർബന്ധപൂർവ്വം ആവശ്യപ്പെടുന്നതാണ്. നമ്മുടെ സഭ നവംനവങ്ങളായ പല പദ്ധതികളും നടപ്പിലാക്കുന്നുണ്ട്. നാം നൽകുന്ന തുകയുടെ ഒരു നല്ല ശതമാനം ഭദ്രാസനത്തിലേക്കും ഇടവകയിലേക്കും തിരികെ വരുകയാണ്. അവികസിത മെത്രാസനങ്ങൾക്കും പള്ളികൾക്കും ആവശ്യമായ സാമ്പത്തിക സഹായം കേന്ദ്രത്തിൽ നിന്നും നൽകുന്നു. നിർദ്ധനരായവരെ സഹായിക്കുവാനും പ്രേഷിത പ്രവർത്തനങ്ങൾ ശക്തിപ്പെടുത്തുവാനും മിഷൻ പ്രവർത്തനങ്ങൾ, ജീവകാരുണ്യപ്രവർത്തനങ്ങൾ, വിവാഹ-ഭവന ദാന പദ്ധതികൾ, മറ്റു വികസന പരിപാടികൾ ഇവയ്ക്കെല്ലാം കൈത്താങ്ങലുകൾ നൽകി വരുന്നു.

വിശുദ്ധ സഭയുടെ ഏഴുകല്പനകളിൽ ഒന്നാണ് ദശാംശം നൽകുക എന്നത്. ഒരാളുടെ സമ്പത്തിന്റെ പത്തിലൊന്ന് ദൈവനാമ മഹത്വത്തിന് വേർതിരിക്കുന്നതാണിത്. ഇത് നമ്മുടെ ഔദാര്യമല്ല. സകലത്തിന്റെയും ഉടയവനായ ദൈവത്തിന് നമ്മുടെ ഔദാര്യം ആവശ്യവുമില്ല. എന്നാൽ ദൈവം നമുക്ക് തരുന്ന സകലത്തിലും ദശാംശം നൽകുക എന്നത് ദൈവത്തിന്റെ മാറ്റമില്ലാത്ത കല്പനയാണ്. അത് അനുസരിക്കുക എന്നതാണ് നമ്മുടെ കടമ. 'യഹോവയെ നിന്റെ ധനം കൊണ്ടും എല്ലാ വിളവിന്റെയും ആദ്യഫലം കൊണ്ടും ബഹുമാനിക്ക' (സദൃ.3:9) 'സങ്കടത്തോടെ അരുത്, നിർബ്ബന്ധത്താലുമരുത്, സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം സ്നേഹിക്കുന്നു.' (2കൊരി 9:7)

അതുകൊണ്ട് സഭയുടെ ദൈനംദിന പ്രവർത്തനങ്ങൾ വിജയകരമായി പൂർത്തിയാക്കുവാൻ സഭാമക്കളുടെ അകമഴിഞ്ഞ സഹായം ആണ് ആവശ്യം. അങ്ങനെ സഭയ്ക്ക് പുതിയ നൂറ്റാണ്ടിലേക്ക് പുതിയ ദർശനത്തോടും വീക്ഷണത്തോടും കൂടി പ്രവേശിക്കുവാൻ സംഗതിയാകട്ടെ. കാതോലിക്കാ സിംഹാസനം നീണാൾ വാഴട്ടെ!

---

*15-ാം പേജിൽ നിന്ന്*

വിവാഹം, വിവാഹവാർഷികം, ജന്മദിനം എന്തിനേറെ ശവസംസ്കാരത്തിനുവരെ നാം കുടുംബങ്ങളിൽ ആർഭാടം കാട്ടുന്നു. രഹസ്യമായി നൽകുന്ന സ്ത്രീധനം ലക്ഷങ്ങളും കവിഞ്ഞ് കോടികളിലേക്ക് പ്രവേശിച്ചിരിക്കുന്നു. കോടികൾ ചെലവഴിച്ചുകൊണ്ടുള്ള മണിമന്ദിര നിർമ്മാണവും തകൃതിയായി നടക്കുന്നു. ദേവാലയങ്ങളിലാകട്ടെ, സമീപത്തു ദരിദ്ര ദേവാലയങ്ങൾ നിലം പൊത്താറായികിടന്നാലും, കോടാനുകോടികൾ മുടക്കി അംബരചുംബികളായ ദേവാലയങ്ങൾ പണിയുന്നു. പണം വാരിക്കോരി ചെലവുചെയ്ത് ബഹുനില കുരിശിൻ സൗധങ്ങളും ആഡിറ്റോറിയങ്ങളും പാരിഷ്ഹാളുകളും പണിയുന്നു. വ്യക്തികളും കുടുംബങ്ങളും ഇടവകയും സഭയും ആവശ്യത്തിൽ കവിഞ്ഞുള്ള ധനം സമൂഹത്തിലെ താഴേക്കിടയിലുള്ളവരുടെ ഉന്നമനത്തിനായ് ചെലവഴിക്കുവാനുള്ള ചുമതല മറന്നു പ്രവർത്തിക്കുന്നു.

ഓർത്തഡോക്സ് സമുദായത്തിന് 19-ാം നൂറ്റാണ്ടിലെ നായർ സമുദായാംഗങ്ങളെപ്പോലെ പ്രതികരണശേഷിയും നഷ്ടപ്പെട്ടിരിക്കുന്നതായി തോന്നുന്നു. സമൂഹവും സർക്കാരുകളും എത്രമാത്രം നഗ്നമായ അവഗണന കാട്ടിയാലും ഒട്ടുമെ പ്രതികരിക്കാതെ ഉറങ്ങിക്കഴിയുന്ന അലസസമൂഹമായി മാറിയിരിക്കുന്നു. ഔദ്യോഗികസ്ഥാനങ്ങളിൽ സഭാംഗങ്ങളെ നിയമിക്കുന്ന കാര്യത്തിലും സഭയ്ക്ക് സ്ഥാപനങ്ങൾ അനുവദിക്കുന്ന കാര്യത്തിലും കേന്ദ്ര, സംസ്ഥാന സർക്കാരുകൾ നമ്മെ കബളിപ്പിക്കുന്നു. നമ്മുടെ അടിസ്ഥാന വിശ്വാസങ്ങൾക്കെതിരെ ഇതരർ പലതും പറയുകയും പ്രചരിപ്പിക്കുകയും ചെയ്യുന്നു. നമ്മളാകട്ടെ അനങ്ങാപ്പാറനയം സ്വീകരിക്കുന്നു. അലസതയും അതിൽ നിന്നുണ്ടായ നിദ്രയും ഉപേക്ഷിച്ച് നമുക്ക് ഉണരാം. സമൂഹത്തിലെ എല്ലാവരുടേയും അഭ്യുന്നതിക്കായ് നമുക്ക് ആവുന്നത് പ്രവർത്തിക്കാം. ഇനിയും നാം നിദ്രയിൽ നിന്നുണരുന്നില്ലെങ്കിൽ ഭാവിതലമുറ നമുക്ക് മാപ്പുതരില്ല. അങ്ങനെ സംഭവിക്കാതിരിക്കട്ടെ. അടുത്ത നൂറ്റാണ്ടിൽ ലാളിത്യം നമ്മുടെ മുഖമുദ്രയാകട്ടെ. ആർഭാടത്തെ നമുക്ക് എന്നുമെന്നേയ്ക്കുമായി ഉപേക്ഷിക്കാം.

# മലങ്കരസഭയുടെ ഭാവി

ഫാ. ഡോ. കെ.എം. ജോർജ്ജ്

## മുഖവുര

കഴിഞ്ഞ മെയ് മാസത്തിലാണ് അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തായും ഈ ലേഖകനും കൂടി പ. ഇഗ്നാത്തിയോസ് സാക്കാ പ്രഥമൻ പാത്രിയർക്കീസ് ബാവായെ സന്ദർശിച്ചത്. ദമാസ്ക്കസ് നഗരത്തിനു പുറത്ത് മലഞ്ചെരുവിൽ അദ്ദേഹം പണിയിച്ച മാർ അപ്രേം സെമിനാരിയിൽ വച്ചാണ് കൂടിക്കാഴ്ച നടന്നത്. ലോക സഭാ കൗൺസിലിൽ അംഗങ്ങളായ വിവിധ ഓർത്തഡോക്സ് സഭകളുടെ ഒരു സമ്മേളനത്തിനുവേണ്ടിയാണ് ഞങ്ങൾ എത്തിയത്. പാത്രിയർക്കീസ് ബാവാ തന്നെ വളരെ താൽപര്യപൂർവ്വം ഞങ്ങളെ സംഭാഷണത്തിനു ക്ഷണിക്കുകയും സമുചിതമായി ഞങ്ങളെ സ്വീകരിക്കുകയും ചെയ്തു. ആലപ്പോയിലെ മെത്രാൻ ഇബ്രാഹിം മാർ ഗ്രിഗോറിയോസ്, അമേരിക്കയിലെ പുതിയ മെത്രാൻ മാർ അപ്രേം കരിം തുടങ്ങിയവർ സംഭാഷണത്തിൽ പങ്കുകൊണ്ടു.

സഭാസമാധാനത്തെക്കുറിച്ചാണ് പ്രധാനമായും ഞങ്ങൾ സംസാരിച്ചത്. ഇൻഡ്യയിൽ നടക്കുന്ന ചില കാര്യങ്ങളുടെ യാഥാർത്ഥ്യം അദ്ദേഹത്തെ ധരിപ്പിച്ചപ്പോൾ അദ്ദേഹം അത്ഭുതം കൂറുന്നതായി കണ്ടു. അതിന്റെയർത്ഥം അദ്ദേഹത്തെ ധരിപ്പിച്ചിരിക്കുന്ന പല കാര്യങ്ങളും അസത്യമോ അർദ്ധസത്യമോ ആണെന്നായിരുന്നു. ഞങ്ങളുടെ സംഭാഷണത്തിന്റെ എല്ലാ വിശദാംശങ്ങളും പ്രസിദ്ധീകരിക്കുന്നത് ഇപ്പോഴത്തെ സാഹചര്യത്തിൽ സഹായകരമല്ല. ചില നിഗമനങ്ങൾ മാത്രം സൂചിപ്പിക്കാം.

1. പാത്രിയർക്കീസ് സാക്കാ പ്രഥമൻ ബാവാ വ്യക്തിപരമായി സമാധാനത്തെ അങ്ങേയറ്റം അനുകൂലിക്കുന്ന ആളാണ്. ഞങ്ങളോടുള്ള വാക്കുകളിലും പെരുമാറ്റത്തിലും അദ്ദേഹത്തിന്റെ ആത്മാർത്ഥത തെളിഞ്ഞു നിന്നു. പാത്രിയർക്കീസിന്റെ പേരിൽ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തുടങ്ങിയവർ നടത്തുന്ന പ്രവർത്തനങ്ങളെ അദ്ദേഹം അനുകൂലിക്കുന്നില്ല. എന്നാൽ ധൈര്യപൂർവ്വം സമാധാനത്തിനുവേണ്ടി എന്തെങ്കിലും നടപടിയെടുക്കാൻ തക്ക സാഹചര്യമല്ല തൽക്കാലം അദ്ദേഹത്തിനു അവിടെ ഉള്ളത് ചുരുക്കത്തിൽ മലങ്കരസഭയുടെ സമാധാനത്തിനും ഭാവിക്കും വേണ്ടി പാത്രിയർക്കേറ്റിൽ നിന്ന് എന്തെങ്കിലും നടപടി ഉണ്ടാകുമെന്ന് കരുതി മലങ്കരസഭ കാത്തിരിക്കേണ്ടതില്ല. ഇവിടെ സമാധാനമുണ്ടായാൽ പാത്രിയർക്കീസ് ബാവ അതിനെ എതിർക്കയില്ല എന്ന് മാത്രം പറയാം. ഒരു പക്ഷേ അസാമാന്യമായ ധൈര്യവും ക്രിസ്തീയ ദർശനവും മലങ്കരസഭയോട് സ്നേഹവുമുള്ള പാത്രിയർക്കീസന്മാർ ഭാവിയിൽ വിരളമായെങ്കിലും ഉണ്ടായിക്കൂടെന്നില്ല. എന്നാൽ സമാധാനമുണ്ടാക്കുന്നതിന് അതുവരെ കാത്തിരിക്കാൻ ശ്രമിച്ചാൽ മലങ്കര സഭ ഇൻഡ്യയിൽ പരിഹാസ പാത്രമായിത്തീരും.

> മലങ്കരസഭയുടെ സമാധാനത്തിനും ഭാവിക്കും വേണ്ടി പാത്രിയർക്കേറ്റിൽ നിന്ന് എന്തെങ്കിലും നടപടി ഉണ്ടാകുമെന്ന് കരുതി മലങ്കരസഭ കാത്തിരിക്കേണ്ടതില്ല.

2. സിറിയയിലെ വളരെ ചെറിയ സഭയിൽ മലങ്കര സഭയ്ക്ക് എന്തെങ്കിലും പ്രശ്നങ്ങൾ ഉണ്ടെന്ന് തന്നെ അറിയാവുന്ന ജനങ്ങളോ വൈദികരോ ഇല്ല. മെത്രാന്മാരിൽ ഏതാനും പേർക്കു മാത്രമാണ് അൽപ്പമെങ്കിലും വിവരങ്ങൾ ഉള്ളത്. ഈ ലേഖകന്റെ അനുഭവത്തിൽ സുറിയാനിക്കാരായ മെത്രാന്മാർക്ക് ഇവിടെ നടക്കുന്ന വഴക്കിനെക്കുറിച്ച് വേദനയോ മനോഭാരമോ ഇല്ല. ഇവിടെ നാം നീറിപ്പുകയുമ്പോഴും അവർക്ക് അതൊരു തമാശ മാത്രമാണ്. മലങ്കരസഭയോട് സ്നേഹമോ ബഹുമാനമോ ഇല്ലാത്ത ഒരു ഭാവി നേതൃത്വത്തെയാണ് പൊതുവേ സുറിയാനി സഭയിൽ നാം പ്രതീക്ഷിക്കേണ്ടത്.

3. സിറിയയിലെ സഭയ്ക്ക് അംഗസംഖ്യയിലും വിദ്യാഭ്യാസത്തിലും മറ്റ് കഴിവുകളിലും മലങ്കരസഭയുമായി യാതൊരു താരതമ്യവുമില്ലെങ്കിലും, മലങ്കരസഭയിലെ വൈദികരോടും മെത്രാന്മാരോടും അവരുടെ പെരുമാറ്റം മലങ്കരസഭയുടെ അഭിമാനത്തിന് യോജിച്ചതല്ല എന്ന് ചുരുക്കിപ്പറയട്ടെ. സഭയുടെ കാനോനുകളും ക്രിസ്തീയമായ ധാരണകളും അവിടെ ബഹുമാനിക്കപ്പെടുന്നില്ല. റോമൻ കത്തോലിക്കാ സഭയുടെ ഒരു അനൗദ്യോഗിക റീത്ത് പോലെ ഏതാണ്ട് മാറിക്കഴിഞ്ഞിരിക്കുന്നു. അന്ത്യോഖ്യൻ സഭ, സഭാധികാരം തുടങ്ങിയ കാര്യങ്ങളിൽ മദ്ധ്യകാലങ്ങളിലെ കത്തോലിക്കാ പാരമ്പര്യത്തോടാണ് ആഭിമുഖ്യം പുലർത്തു

ന്നത്. അതുകൊണ്ട് മലങ്കരസഭയുടെ സമാധാനപൂർണ്ണമായ ഭാവിയയ്ക്ക് മറ്റെങ്ങും നോക്കുകയോ ആരെയെങ്കിലും കാത്തിരിക്കുകയോ ചെയ്യേണ്ട ആവശ്യമില്ല. എന്നാൽ ചരിത്രപരമായ ബന്ധങ്ങളും നമ്മുടെ സഭയുടെ ഭരണഘടനയും അനുസരിച്ചുള്ള നല്ല വേഴ്ചകൾ സ്ഥാപിക്കുന്നതിനും നടത്തുന്നതിനും നാം എപ്പോഴും തയ്യാറാവണം. എല്ലാറ്റിനും ഉപരി നാം നമ്മിലേക്ക് തന്നെ തിരിഞ്ഞു നോക്കിയിട്ട് ഒരു പുതിയ തുടക്കം കുറിക്കണം. അതിനുവേണ്ടിയാണ് താഴെ വരുന്ന കാര്യങ്ങൾ സൂചിപ്പിക്കുന്നത്.

## ചില അടിസ്ഥാനതത്വങ്ങൾ

മലങ്കര ഓർത്തഡോക്സ് സഭ അതിന്റെ ഭാവിയെക്കുറിച്ച് നിർണ്ണായകമായ ഒരു തീരുമാനമെടുക്കേണ്ട സന്ദർഭമാണിപ്പോൾ. മലങ്കരസഭയുടെ മക്കൾ എന്നവകാശപ്പെടുന്ന എല്ലാവരും ഉൾപ്പെട്ട സമൂഹത്തെക്കുറിച്ചാണ് ഇവിടെ സൂചിപ്പിക്കുന്നത്. കക്ഷി പരിഗണനകൾക്കതീതമായി, ഈ സമൂഹത്തിന്റെ ഭാവി എന്താണ് എന്ന് നാം കൂട്ടായി ചിന്തിക്കേണ്ടതാണ്.

നമ്മുടെ ഭാവിയെപ്പറ്റി ചിന്തിക്കാൻ നമ്മെ സഹായിക്കുന്ന മൂന്നു സംഗതികളുണ്ട്. ഇവ മൂന്നും മലങ്കര സഭയുടെ മൗലിക സ്വഭാവവിശേഷതകളാണ്.

*ഒന്ന്:* മലങ്കരസഭ അപ്പോസ്തോലിക സഭയാണ്. മർത്തോമ്മാ ശ്ലീഹാ സ്ഥാപിച്ചുവെന്നു നാം എല്ലാവരും അഭിമാനപൂർവ്വം പറയുന്ന ഈ സഭ പുരാതന സഭയുടെ വിശ്വാസവും പാരമ്പര്യവും അഭംഗുരം പുലർത്തുന്നു. മറ്റ് അപ്പോസ്തോലിക സഭകളുടെ സമസ്ഥാനുമുള്ള സഹോദരീ സഭയാണിത്.

*രണ്ട്:* മലങ്കരസഭ ഒരു പൗരസ്ത്യസഭയാണ്. ചരിത്രപരമായി പൗരസ്ത്യ ക്രിസ്തീയ സഭകളെ സഹോദരഭാവത്തോടെ സ്വീകരിക്കുകയും അവയുടെ പാരമ്പര്യങ്ങളെ സ്വാംശീകരിക്കയും ചെയ്തു. പാശ്ചാത്യപാരമ്പര്യങ്ങളെ നാം എതിർക്കുകയും തള്ളിക്കളയുകയും ചെയ്തു. (ഉദ: റോമൻ കത്തോലിക്കാ-നവീകരണ പാരമ്പര്യങ്ങൾ)

*മൂന്ന്:* മലങ്കരസഭ ഒരു ഭാരതീയ സഭയാണ്. ഇത് സങ്കുചിതമായ ദേശീയ സഭയെന്ന അർത്ഥത്തിലല്ല. ഭാരതത്തിന്റെയും വിശാലമായ അർത്ഥത്തിൽ ഏഷ്യയുടെയും സമ്പന്നമായ ആദ്ധ്യാത്മിക പാരമ്പര്യവുമായി ക്രിയാത്മകമായി സംവദിക്കുവാൻ സ്വഭാവികമായി കഴിവും വിളിയുമുള്ള പൗരസ്ത്യ സഭയെന്ന നിലയിലാണ്.

ഈ മൂന്ന് വിശേഷണങ്ങൾ സഭയുടെ തുടക്കം, ഇന്ന് വരെയുള്ള ചരിത്രം, ഭാവിദൗത്യം എന്നിവയെ പ്രതിഫലിപ്പിക്കുന്നവയാണ്. ചരിത്രപരമായ വിശദാംശങ്ങളിലേക്ക് കടന്ന് കക്ഷിപ്പിരിവുകളും തർക്കങ്ങളും നടത്തുമ്പോൾ, ഈ മൗലിക തത്വങ്ങൾ മറന്നുപോകാനിടയുള്ളതുകൊണ്ടാണ്, വലിയ വ്യാഖ്യാനങ്ങളൊന്നും കൂടാതെ ചുരുക്കമായി അവ രേഖപ്പെടുത്തിയത്.

ഈ മൂന്നുതത്വങ്ങൾ മലങ്കരസഭയുടെ സമൂഹബോധത്തിന്റെ ആഴങ്ങളിൽ എന്നും മറഞ്ഞു കിടക്കുന്നവയാണ്. നമ്മുടെ അവബോധത്തെ രൂപപ്പെടുത്തിയ ധാരണകളാണ് ഇവ. ഈ അവബോധത്തിന്റെ മൂർത്തരൂപമായിട്ടാണ് ഇൻഡ്യൻ സഭയിൽ കാതോലിക്കേറ്റ് ഉണ്ടായത്.

*രണ്ട് പ്രമുഖ ധർമ്മങ്ങളാണ് മലങ്കരസഭയുടെ കാതോലിക്കേറ്റിൽ നിക്ഷിപ്തമായിരിക്കുന്നത്.*

### 1. സഭകളുടെ ഐക്യം

അപ്പൊസ്തൊലികവും പൗരസ്ത്യവുമായ മലങ്കര സഭയെ വിശ്വാസത്തിലും കൂദാശകളിലും നമുക്ക് സംസർഗ്ഗമുള്ള ഇതര ഓർത്തഡോക്സ് സഭകളുമായി പരമാവധി സഹകരണത്തിൽ നിലനിർത്തുക. മലങ്കരസഭയ്ക്ക് സവിശേഷമായ ചരിത്രബന്ധമുള്ള അന്ത്യോഖ്യൻ സുറിയാനി സഭയുമായി ഓർത്തഡോക്സ് സഭയുടെ കാനോനുകൾക്കും മലങ്കരസഭയുടെ ഭരണഘടനകൾക്കും വിധേയമായി പ്രത്യേക സ്നേഹസാഹോദര്യങ്ങൾ നിലനിർത്തുക. മറ്റു ക്രിസ്തീയ സഭകളുമായി, പ്രത്യേകിച്ചും നമ്മുടെ അയൽ സഭകളുമായി, യേശുക്രിസ്തുവിലുള്ള പൂർണ്ണമായ ഐക്യവും കൂദാശാപരമായ വേഴ്ചയും ആത്യന്തിക ലക്ഷ്യമാക്കി എക്യുമെനിക്കൽ ബന്ധങ്ങൾ സൃഷ്ടിക്കുക.

## സ്വാതന്ത്ര്യത്തിന്റെ സാക്ഷാത്കാരം

ആരാധനാ, സാഹിത്യം, സുവിശേഷപരമായ ക്രിസ്തീയസാമൂഹ്യസാക്ഷ്യം, ഇൻഡ്യയിലെയും ഏഷ്യയിലെയും മിഷനറി പ്രവർത്തനം, വൈദിക പരിശീലനം, വേദഗ്രന്ഥവ്യാഖ്യാനം, സന്യാസ പ്രസ്ഥാനം തുടങ്ങിയ കാര്യങ്ങളിൽ ഭാരതീയവും ഊർജ്ജസ്വലവുമായ കാഴ്ചപ്പാടു സ്വീകരിച്ചു സഭയ്ക്ക് ചലനാത്മകമായ നേതൃത്വം നൽകണം. ആദ്യം പറഞ്ഞ മൂന്ന് തത്വങ്ങൾ അപ്പൊസ്തൊലികം, പൗരസ്ത്യം, ഭാരതീയം ഇവ മൂന്നും പൂർണ്ണമായി അളവിൽ സാക്ഷാത്കരിക്കാൻ ശ്രമിക്കേണ്ടത് ഈ മേഖലകളിലാണ്.

## നമുക്ക് എന്തു ചെയ്യാം?

താത്വികമായി ഇത്രയും പറഞ്ഞത് മലങ്കരസഭയുടെ ഭാവിയെക്കുറിച്ച് സൂചിപ്പിക്കാൻ വേണ്ടിയാണ്.

1. നിയമയുദ്ധങ്ങൾക്കതീതമായി നമ്മുടെ സമൂഹം ഭാവിയെ ദർശിക്കണം. 1958ലും 1995ലും ലഭിച്ച രണ്ടു സുപ്രീംകോടതി വിധികൾ, കാതോലിക്കേറ്റിന്റെ നിയമപരമായ പ്രസക്തിയും നിർണ്ണായകമായ സ്ഥാനവും എടുത്തു പറഞ്ഞു. അതിൽ കൂടുതൽ മലങ്കരസഭ ലൗകിക നിയമത്തിൽ നിന്ന് പ്രതീക്ഷിച്ച് സമയം കളയേണ്ടതില്ല. അതിൽക്കൂടുതൽ നമുക്ക് ആവശ്യവുമില്ല. മാത്രവുമല്ല, ക്രിസ്തുവിലുള്ള നമ്മുടെ സ്വാതന്ത്ര്യവും ഇൻഡ്യയിലെ നമ്മുടെ ക്രിസ്തീയ ദൗത്യവും സാക്ഷാത്കരിക്കാൻ കോടതി വിധികൾ മാത്രം പോരല്ലോ. മറ്റ് യാതൊരു നിവൃത്തിയും ഇല്ലാതായപ്പോളാണ് നാം കോടതികളെ ആശ്രയിച്ചത് എന്നത് വാസ്തവമാണ്. ഇനിയും നമ്മുടെ സമൂഹത്തെ ഒരുമിച്ച് ചേർത്ത് ഭാവിയുടെ രൂപരേഖകൾ ചമയ്ക്കാൻ നാം ദൃഢനിശ്ചയം എടുക്കണം. നിയമജ്ഞരും കോടതികളും അവരുടെ ധർമ്മം നിറവേറ്റിക്കഴിഞ്ഞു. ഇനി നാം നമ്മെത്തന്നെ വിധിക്കണം. ആ വിധി അടുത്ത ഘട്ടത്തിലേക്ക് നമ്മുടെ ചരിത്രത്തെ നീക്കുന്നതിനുള്ള നിർണ്ണായക സാമൂഹിക വിധിയായിരിക്കണം.

മറ്റ് യാതൊരു നിവൃത്തിയും ഇല്ലാതായപ്പോളാണ് നാം കോടതികളെ ആശ്രയിച്ചത് എന്നത് വാസ്തവമാണ്. ഇനിയും നമ്മുടെ സമൂഹത്തെ ഒരുമിച്ച് ചേർത്ത് ഭാവിയുടെ രൂപരേഖകൾ ചമയ്ക്കാൻ നാം ദൃഢനിശ്ചയം എടുക്കണം. നിയമജ്ഞരും കോടതികളും അവരുടെ ധർമ്മം നിറവേറ്റിക്കഴിഞ്ഞു. ഇനി നാം നമ്മെത്തന്നെ വിധിക്കണം. ആ വിധി അടുത്ത ഘട്ടത്തിലേക്ക് നമ്മുടെ ചരിത്രത്തെ നീക്കുന്നതിനുള്ള നിർണ്ണായക സാമൂഹിക വിധിയായിരിക്കണം.

2. ഇരുപക്ഷത്തും നിൽക്കുന്നവർ ഒരേ രക്തവും മാംസവുമാണ്. അക്ഷരാർത്ഥത്തിൽ നാം ഒരു കുടുംബവുമാണ്. പുതിയ ഭാവിയിലേക്ക് പ്രവേശിക്കുന്ന മലങ്കരസഭ ഒരു 'കുടുംബമായിത്തന്നെ ഭാവിയെ നേരിടണം. ആദ്യം സൂചിപ്പിച്ച മൂന്നു മൗലിക തത്വങ്ങളും അവയിൽ നിന്നുൽഭവിക്കുന്ന കാതോലിക്കേറ്റ് ഉൾപ്പെടെയുള്ള സഭാഘടനയും മലങ്കരസഭയുടെ ക്രിസ്തീയ ഭാവിക്ക് അനുപേക്ഷണിയമാണെന്ന് വിചാരിക്കുന്ന എല്ലാ സഭാമക്കളും ഒരുമിച്ച് നിന്ന് കൊണ്ടുവേണം നമ്മുടെ ഭാവിയെ രൂപപ്പെടുത്താൻ. (മലങ്കരസഭയുടെ സ്വാതന്ത്ര്യം, ഭാവി എന്നിവയെക്കുറിച്ച് പ്രഗൽഭമായി നമ്മെ പഠിപ്പിച്ച പണ്ഡിത ഗുരുക്കന്മാരായ ഔഗേൻ ബാവാ, പൗലോസ് മാർ ഗ്രിഗോറിയോസ്, ഫാ. വി.സി. സാമുവേൽ തുടങ്ങിയവർ ജനിച്ചു വളർന്നത് പരമ്പരാഗത പാത്രിയർക്കീസ് വിഭാഗത്തിലാണ് എന്നു നാം ഓർക്കേണ്ടതാണ്. ആരുടെയും നിർബ്ബന്ധമില്ലാതെയാണ് അവർ കാതോലിക്കേറ്റിന്റെ സ്ഥാനത്തെക്കുറിച്ചും മലങ്കരസഭയുടെ സ്വാതന്ത്ര്യത്തെക്കുറിച്ചും പഠിച്ചതും പഠിപ്പിച്ചതും. അവരുടെ നിലപാടിനെ 'കക്ഷി'പരമായി ആരെങ്കിലും വ്യാഖ്യാനിക്കുന്നത് അവർ ഇഷ്ടപ്പെട്ടിരുന്നില്ല. അവരെപ്പോലെ, മലങ്കരസഭയുടെ സമാധാനം, ഐക്യം, ക്രിസ്തീയ സ്വാതന്ത്ര്യം, ഭാവിദൗത്യം എന്നിവയെക്കുറിച്ച് കുലീനചിന്തകൾ വച്ചു പുലർത്തി ധീരമായ നിലപാടെടുത്ത പ്രഗൽഭ മൽപ്പാന്മാരും, വൈദിക ശ്രേഷ്ഠരും നേതാക്കളും സഭയിൽ ഉണ്ടെന്ന് പ്രത്യേകംഎടുത്ത് പറയേണ്ടതില്ലല്ലോ. ഇവരാരും വിഭജനത്തെ അനുകൂലിക്കുന്നവരല്ല. മലങ്കര സഭാമക്കൾ ഒരുമിച്ച് നിൽക്കുന്നത് കാതലായ കാര്യമായും, അന്ത്യോഖ്യൻ സുറിയാനി സഭയുമായി വ്യവസ്ഥാപിതമായ നല്ല സാഹോദര്യബന്ധം തുടരുന്നത് അഭികാമ്യമായും കരുതിയവരാണ് ഇവർ. ഭാവിയിൽ കുറെപ്പേർ പാത്രിയർക്കീസ് പക്ഷമെന്ന് പറഞ്ഞ് വാശിയോടെ വേറിട്ടു നിൽക്കാൻ തീരുമാനിച്ചാലും, അതിനളവിൽ മേൽപ്പറഞ്ഞ ചിന്ത വീണ്ടും മുളയ്ക്കുകയും അത് കൂടുതൽ വിഭജനത്തിന് കാരണമാവുകയും ചെയ്യും.)

3. മലങ്കരസഭയുടെ അസോസ്യേഷൻ വിളിച്ചുകൂട്ടുകയാണ് അടുത്തപടി എന്ന് സുപ്രീംകോടതി നിർദ്ദേശിച്ചു. വ്യവസ്ഥാപിതമായി മുൻപോട്ടു നീങ്ങുന്നതിന് അത്യാവശ്യമാണെന്ന് നമുക്കെല്ലാം അറിയാം. എന്നാൽ മലങ്കര ഓർത്തഡോക്സ് സഭ എന്തിനുവേണ്ടി നിലകൊള്ളുന്നുവോ ആ തത്വങ്ങളെക്കുറിച്ച് ഉദാരമായ വ്യാഖ്യാനം നൽകി സഭയിൽ(ഇരുഭാഗത്തും) വ്യാപകമായ ബോധവൽക്കരണം അസോസ്യേഷനു മുൻപ് നടത്തണം.

കാതോലിക്കേറ്റിനു കീഴിലുള്ള വ്യവസ്ഥാപിതമായ മലങ്കരസഭയുടെ ഭാവി പ്രവർത്തനങ്ങളുടെയും നിലപാടുകളുടെയും രൂപരേഖകൾ ജനങ്ങൾക്ക് കൊടുക്കണം. നമ്മുടെ ഒരുമിച്ചുള്ള ഭാവിയെക്കരുതി അഭിപ്രായ സമന്വയത്തിലൂടെ കഴിയുന്നിടത്തോളം ഒറ്റപ്പെട്ട പള്ളിക്കേസുകളും ഉൾവഴക്കുകളും പിൻവലിക്കണം. അതിനുശേഷം കൂടുന്ന അസോസ്യേഷൻ നിയമപരമായി നടത്തപ്പെടുന്ന ഒരു പൊതുയോഗം മാത്രമായി തീരാതെ, മലങ്കരസഭയുടെ ഐക്യത്തിന്റെയും അനു

രഞ്ജനത്തിന്റെയും മഹോൽസവമാക്കി മാറ്റണം. പിന്നെ തിരിഞ്ഞുനോക്കാനിടയാകാതെവണ്ണം, ഭാവിയിലേക്കുള്ള നിർണ്ണായകമായ ഒരു കാൽവെയ്പ്പായിത്തീരണം.

4. അസോസ്യേഷനു മുൻപുള്ള ബോധവൽക്കരണ കാലഘട്ടത്തിൽ, പാത്രയർക്കീസ് ബാവായുമായി ആലോചിക്കാവുന്നതും, മലങ്കരസഭയുടെ സമാധാനപൂർണ്ണവും ക്രിസ്തീയവുമായ ഭാവിക്ക് വേണ്ടി അദ്ദേഹം എന്തെങ്കിലും പ്രവർത്തിക്കുവാൽ ആഗ്രഹിക്കുന്നുവെങ്കിൽ, അദ്ദേഹത്തെ അതിനായി ക്ഷണിക്കാവുന്നതുമാണ്. പാത്രിയർക്കേറ്റിന്റെ സഹകരണം ഉണ്ടായാലും ഇല്ലാതിരുന്നാലും മലങ്കരസഭ മുന്നോട്ടു കാൽവയ്ക്കും എന്ന നിലപാടിൽത്തന്നെയായിരിക്കണം.

5. അടുത്തകാലംവരെ കക്ഷിയിൽ നിന്നിരുന്ന ചില മേൽപ്പട്ടക്കാരും വൈദികരും ജനങ്ങളും കാതോലിക്കാ ബാവായെയും മലങ്കരസഭയുടെ ഭരണഘടനയെയും സ്വീകരിച്ചു. സഭാസമാധാനത്തിന് വേണ്ടി മുന്നോട്ടിറങ്ങിയപ്പോൾ സഭ അവരെ സ്വീകരിക്കുമെന്ന് വ്യക്തമായി. അതുപോലെ ഏകമായ മലങ്കരസഭയുടെ ഭാവിക്കുവേണ്ടി ഇനിയും മുൻപോട്ടു വരുന്ന എല്ലാവരെയും സ്വീകരിക്കാനുള്ള അവസരം അസോസ്യേഷനു മുൻപുണ്ടായിരിക്കണം. അതിനുവേണ്ടി പരസ്യമായ ആഹ്വാനവും ഉണ്ടാകണം.

6. അന്ത്യോഖ്യാ പാത്രിയർക്കീസ് തന്നെ സഭാസമാധാനത്തിൽ പങ്കുചേർന്നാലും, 'പാത്രിയർക്കീസ്' വിഭാഗത്തിൽ ഉറച്ചുനിൽക്കാൻ തീരുമാനിച്ചിരിക്കുന്ന കുറെയാളുകൾ കാണും. അവരുടെ കാര്യത്തിൽ എന്താണ് ചെയ്യേണ്ടത് എന്ന് ഒന്നായിത്തീരുന്ന മലങ്കരസഭ അസോസ്യേഷന് മുൻപ് തന്നെ ആലോചിച്ച് തീരുമാനിക്കേണ്ടതാണ്. സഭയെ വിഭജിക്കാതെ, അത് എങ്ങിനെ ക്രമീകരിക്കാമെന്ന് ചിന്തിക്കേണ്ടി വരും.

പ്രായോഗികമായി വളരെയേറെ വൈതരണികളുള്ള ഭാവിയാണ് മലങ്കരസഭയുടേത്. നിയമത്തിന്റെ മുനയിലൂടെയോ മാദ്ധ്യമങ്ങളെയും രാഷ്ട്രീയക്കാരെയും കൂട്ടുപിടിച്ചതു കൊണ്ടോ നമുക്കു രക്ഷയില്ല. നമ്മുടെ സമൂഹം (ഇരുഭാഗങ്ങളും ചേർന്നതു) ഇപ്പോൾ ചരിക്കുന്നത് ആത്മഹത്യയുടെ പാതയിലാണ്. എന്തെങ്കിലും ചെയ്തില്ലെങ്കിൽ ഈ സമൂഹം ക്രമേണ ഛിന്നഭിന്നമായിത്തീരാനാണ് സാദ്ധ്യതയേറെ. അതുകൊണ്ട്, പരിശുദ്ധാത്മാവിന്റെ ശക്തിയിൽ മാത്രം ആശ്രയിച്ചുകൊണ്ട് വിശ്വാസത്തിന്റെയും പ്രത്യാശയുടെയും ഒരു കുതിപ്പിലൂടെ മാത്രമേ നമുക്ക് ഭാവിയെ കരുപ്പിടിപ്പിക്കാനാവൂ. കണ്ണുമടച്ചുള്ള ചാട്ടമാണെങ്കിലും അതിനും കുറെയേറെ തയ്യാറെടുപ്പ് നടത്താൻ നമുക്ക് കഴിയും. പുതിയ നൂറ്റാണ്ടിന്റെ തുടക്കത്തിനുമുൻപ് നമ്മുടെ സഭയുടെ ശാപബന്ധനത്തെ പൊട്ടിച്ചെറിയാൻ ജനങ്ങൾ ഉണർന്നെഴുന്നേൽക്കണമേയെന്ന് പ്രാർത്ഥിക്കാം.

അടുത്ത ലക്കത്തിൽ
ആകമാന സുറിയാനിസഭ • ഒരു വിശദീകരണം

# വിശുദ്ധ കഞ്ഞി

കണ്ടെഴുത്തും കേട്ടെഴുത്തും

വെള്ളിക്കോൽ

നോമ്പിന്റെ പാതിയായി, പതിവുപോലെ പള്ളിമദ്ധ്യ മ്നൊർത്തോയിൽ കുരിശ് നാട്ടി. ഇനി അങ്ങോട്ട് കർത്താവിന്റെ പീഡാനുഭവത്തിലേക്കാണ് ഇടവകയുടെ പിന്ത ചാല് കീറുന്നത്. ക്രിസ്മസിന് എന്നപോലെ ഈസ്റ്ററിനും നാടും നഗരവും ഉടുത്തൊരുങ്ങുന്നു. ആദായ വില്പന ആഹ്വാനവും ഈസ്റ്റർ ചന്തയുടെ അരങ്ങേറ്റവും ആരംഭിച്ചു. കടകമ്പോളങ്ങളിലാണല്ലോ പെരുന്നാളിന്റെ ചൈതന്യം തുടിച്ചുനില്ക്കുന്നത്. പണ്ട് ആരാധനാലയങ്ങളിൽ അഭയം. ഇന്ന് അന്തിച്ചന്തയിൽ, സകുടുംബം ആനന്ദം. ഇതിന് ചന്തസംസ്ക്കാരമെന്ന് കാലത്തിന്റെ ഒഴുക്കറിയാത്തവർ പറയും. എന്നാൽ സാമ്പത്തികശാസ്ത്രത്തിൽ കൺസ്യൂമർ കൾച്ചർ. ഉപഭോക്തൃ സംസ്ക്കാരം. വളർച്ചയുടെ അളവുകോലാണത്. തളർച്ചയുടേതല്ല. "റോമിലായിരിക്കുമ്പോൾ റോമാക്കാരനായിരിക്കണം. "While in Rome, be a Roman." ചുറ്റുപാടുകളോട് താദാത്മ്യം പ്രാപിക്കുകയല്ലേ ജീവിത സാക്ഷാത്കാരം.

ഇടവകയും ചുവട് വച്ച് മുന്നോട്ട്. വികാരിയച്ചൻ വർഷാരംഭത്തിൽ വന്നതേയുള്ളു. പതിവുകളെല്ലാം പരിചയമായിട്ടില്ല. അതുകൊണ്ട് പഴമക്കാരൊരുകൂട്ടം അച്ചനെ സമീപിച്ച് അവിടത്തെ 'എക്സട്രാ കരിക്കുലർ' എന്നുവച്ചാൽ ആരാധന വിട്ടിട്ടുള്ള കാര്യാദികളെക്കുറിച്ച് ബോധവത്കരണം നടത്തി. ആ വാർഷിക അജണ്ടായിൽ ആദ്യം തെളിഞ്ഞു വന്നത് ആണ്ടുപെരുന്നാളും ദുഃഖവെള്ളിയാഴ്ചയും. അതിനാൽ ഊശാന മുതൽ ഉയർപ്പുവരെയുള്ള കാര്യങ്ങൾ പ്ലാൻ ചെയ്യാൻ കമ്മറ്റി കൂടി നടപടിയെടുത്തു.

ശ്രദ്ധ പ്രധാനമായും ചെന്നു കയറിയത് ദുഃഖവെള്ളിയാഴ്ച കഞ്ഞിയിലാണ്. അതുകൊണ്ട് ഒരു കമ്മറ്റി-കഞ്ഞിക്കമ്മറ്റി. ഇടവകയുടെ സമ്പൂർണ്ണ സഹായവും സഹകരണവും ഉറപ്പുവരുത്തുവാൻ മാനേജിംഗ് കമ്മറ്റി പ്രതിനിധികളും ഭക്തസംഘടനകളും നോമിനികളും ഉൾപ്പെട്ടതായിരുന്നു കഞ്ഞിക്കമ്മറ്റി.

ഓശാനപ്പൂക്കൾ വാടുന്നതിനുമുമ്പായിത്തന്നെ ഈ കമ്മിറ്റി കൂടി. സാധനങ്ങളുടെ ഇനവിവരവും അളവ് തൂക്കങ്ങളും തുറന്ന ചർച്ചയിലൂടെ തീരുമാനമായി. പള്ളിയുടെ ഭാരം കുറയ്ക്കാൻ സ്പോൺസറിംഗും വന്നു വീണു. ഗൾഫ് മറിയാമ്മയുടെ മാങ്ങ, ചെറിയാച്ചന്റെ പയറ്. പപ്പടം പഴയതുപോലെ പീറ്ററിന്റെ ഇടവകയിലെ ഏക മൊത്തവ്യാപാരിയുടെ വക അരിയുടെ പകുതി. മറ്റു ചിലവുകൾക്ക് ചെറിയ ഒരു പിരിവ്. വട്ടംകൂട്ടലും വിളമ്പും കഞ്ഞിക്കമ്മറ്റിക്കു തന്നെ. മറ്റാരും പാടില്ല. പലരായാൽ പാളിപ്പോകും. നിയന്ത്രണം നിഷ്ഫലമാകും. തിരുമേനിയും കൂടി ഉള്ളതുകൊണ്ട് കഞ്ഞി കേമമാകണം. കഞ്ഞിയുടെ 'ക്യൂ' വിൽ നിന്ന് പള്ളിയുടെ ശിക്ഷണം അറിവാകണം. മോർണിംഗ് അസംബ്ലിയിൽ നിന്ന് പള്ളിക്കൂടത്തിന്റെ ശിക്ഷണം DEO അറിയുമെന്ന് HM കണക്കാക്കുന്നതുപോലെ കമ്മറ്റിക്ക് ഒരേ ലക്ഷ്യം. കഞ്ഞി ഒരു അനുഭവമാകണം. കഞ്ഞികുടി കഴിഞ്ഞ് പോകുന്നവർ അത് പറയുമാറാകണം. അതാണ് പ്രാർത്ഥന. അതീവ ജാഗ്രത.

പെസഹായുടെ പാൽ കുടി കഴിഞ്ഞതോടുകൂടി കഞ്ഞിക്കമ്മറ്റി സമ്പൂർണ്ണമായും പള്ളിമേടയിൽ സമ്മേളിച്ചു. രംഗസംവിധാനം പരിശോധിച്ചു. തീയും വെള്ളവുമൊഴിച്ച് മറ്റെല്ലാം വന്നു ചേർന്നിട്ടുണ്ട്. അടുപ്പ് അവർ പൂട്ടി. സന്ധ്യയായി എല്ലാം ഏറെ നല്ലത് എന്ന് കണ്ടു അവർ മടങ്ങി.

ദുഃഖവെള്ളി പ്രഭാത പ്രാർത്ഥന 'പീഡാ താഴ്ചകളാൽ നമ്മെ' അച്ചൻ കൗമ ആരംഭിച്ചു. വിശ്വാസികൾ കുമ്പിട്ട് എഴുന്നേൽക്കുന്നു. അടുക്കളത്തിണ്ണയിൽ ചാരി കഞ്ഞിക്കമ്മറ്റി മേസ്തിരികൾ പരിസരമാകെ മേൽനോട്ടം. ജനം വന്നുകൊണ്ടേയിരിക്കുന്നു. ചിലർ അത് നോക്കിയിരിക്കുന്നു. പകർച്ചവ്യാധി പോലെ ഭക്തി പലരിലേക്കും പടർന്നു തുടങ്ങി. കർത്താവിന് കരണത്തടിയേറ്റതിന്റെ ആഘാതം അവരുടെ മുഖത്തുണ്ട്. ശബ്ദവും അതിന് ഇണങ്ങിയിരിക്കുന്നു. കർത്താവിനോട് സഹതാപം മാത്രം. അനുതാപികളെക്കാൾ ഏറെ സഹതാപികൾ. യേശുക്രിസ്തുവിന് പിന്നെ എന്തുവേണം?

അന്നത്തെ ആരാധന ഏറെ നീളുന്നു എന്ന പരാതിക്കാരുണ്ട്. വൈകി വരുന്നവരാണ് അവരിൽ പലരും. സ്വന്തം സംഭാവനകൊണ്ട് നീളം കൂട്ടുന്നവരുമുണ്ട്. അന്തഃസത്ത അറിയാൻപാടില്ലാത്തവനാണ് ഏച്ചുകെട്ടി നീട്ടുന്നതിൽ തല്പരരെന്ന് ആരാധനയുടെ മർമ്മം അറിയുന്ന മല്പാന്മാർ. നീണ്ടുപോകുന്ന ആരാധനയിൽ ആശ്വാസം നല്കുന്ന ഒരവസരം ഉണ്ട്. കള്ളന്മാരുടെ സംവാദം- 'ഭൂജാതികളെ വന്നെത്തി, തസ്ക്കരനാദം ശ്രദ്ധിപ്പിൻ' വന്നെത്തിയവർക്കിരിക്കുവാനുള്ള സമയം. പുറത്തുപോകാനുള്ള അവസരവും. പലതിനുമുള്ള ഇടവേള.

കുശിനിയുടെ മറവിലൊരു കൊച്ചുകൂട്ടം. തീവ്ര ചർച്ചയിൽ. കഞ്ഞിയുടെ സോഷ്യോളജിയും തിയോളജിയുമാണ് അവരുടെ അജണ്ടയിൽ. ഈ കഞ്ഞിക്ക് ഒരു സാമൂഹ്യവശമുണ്ട്. സോഷ്യോളജി വിഭാഗം വാദമാരംഭിച്ചു. ഉള്ളവനും ഇല്ലാത്തവനും ഒരുമിച്ചിരുന്ന് കഴിക്കുന്നു. ഒരേ ഭക്ഷണം ഒരേതരം പാത്രം. ഒരേ ഇരുപ്പ്. അപ്പോൾ മറുഭാഗത്ത് നിന്ന് ഒരു കുത്തുചോദ്യം. ഈ വിനയ നാടകം ഒരു വാർഷികപ്പതിപ്പല്ലെ? വേണമെങ്കിൽ പാടാം. ദുഃഖവെള്ളിയാഴ്ച വന്നപ്പോൾ മനുഷരെല്ലാം ഒന്നുപോലെ. അല്ലെങ്കിലും ഒരേ വിശ്വാസവും ഒരേ മാമോദീസയുമാണല്ലോ. മനസ്സിലിരിപ്പ് മാത്രം മറ്റൊന്ന്, മറുഭാഗം തിരിച്ചടിച്ചു. കഞ്ഞിയുടെ ന്യായം നീളുന്നു. ഇതൊരു കൂട്ടായ്മ ഫെല്ലോഷിപ്പ്. അതിന്റെ പൂർത്തീകരണത്തിന് കൊയ്നോണിയ കൂട്ടായ ഭക്ഷണം. പൊതുക്കാര്യത്തിൽ ജനപങ്കാളിത്തമല്ലേ ഇന്നത്തെ password. രാവിലെ വന്നവൻ വൈകിട്ട് പോകുമ്പോൾ വിശപ്പുമാറ്റി പോകുന്നതിൽ എന്താ തെറ്റ്? വിശക്കുന്നത് പാപമാണോ? ഭക്ഷണം നിഷിദ്ധമാണോ? വിശന്നവരെ തീറ്റി തൃപ്തരാക്കിയല്ലേ കർത്താവ് വിട്ടത്? സർവോപരി ഈ കഞ്ഞി ഒരു നേർച്ചയാണ്.

തിയോളജി ഗ്രൂപ്പിന്റെ നാവൊടിഞ്ഞെന്നാണ് കരുതിയത്. എന്നാൽ അവർ വിടുന്നില്ല. കുന്തം വരുന്നതുപോലെ ചോദ്യങ്ങൾ . പണ്ട് ഈ കഞ്ഞി ഇല്ലാതിരുന്നല്ലോ? ആരാ ഇത് തുടങ്ങിയത്? എവിടെയാ? തെക്കോ വടക്കോ? മലങ്കര സഭയ്ക്ക് കിഴക്കും പടിഞ്ഞാറും ഇല്ലല്ലോ? പള്ളിമുറ്റത്ത് ഈ കാച്ചലും വറുക്കലും വേണോ? കഞ്ഞിയിൽ കാര്യം കലാശിക്കാറില്ല. കലം കഴുകുമ്പോൾ ഇവിടെ ഒരു കലഹം അരങ്ങേറാറുണ്ട്. നല്ലൊരു ദിവസം അത് കൊള്ളാമോ? കഞ്ഞികുടിയിൽ ആളുകളി എന്തിനാ? ചൂടുകഞ്ഞി വന്ന് വീഴുന്നത് ഭക്തിയുടെ മീതെയാണ്.

അരവും അരവും കൂടിയാൽ. ഓരോ വാദവും എതിർവാദത്തിന് വഴിമരുന്നിടുന്നു. ചോദ്യങ്ങൾ. ആളാകൽ കഞ്ഞിയിൽ പെരുന്നാളിൽ ഇല്ലേ? പൊതുയോഗം വ്യത്യസ്തമാണോ? പ്രാർത്ഥനയോഗത്തിലും ഈ പേക്കൂത്തില്ലേ? എല്ലാം തികഞ്ഞ് എന്താണുള്ളത്. ശുദ്ധ ആദർശം അത് ആകാശത്തിലാ, ഇത് ഭൂമിയാ.

ഇരുന്നവർ വാശിമൂത്ത് കൈയുയർത്തി പറഞ്ഞു തുടങ്ങി. പക്ഷെ അത് പൂർത്തിയായില്ല. പള്ളിക്കകത്ത് ഗാനത്തിന്റെ രാഗം മാറിക്കേട്ടു. കള്ളന്മാരുടെ സംവാദം കഴിഞ്ഞു. കൗമ തുടങ്ങി.പുറംപോക്കുകാരൊക്കെ അകത്തേക്ക്. 'അരിമത്യാ നാട്ടിൽ' നീട്ടിപ്പാടുന്നത് കേട്ട് ധ്യാനിച്ചുകൊണ്ട് തന്നെ താളത്തിനൊത്ത് കമ്മറ്റിക്കാർ വെന്തിറങ്ങിയ കഞ്ഞി പാത്രത്തിലാക്കി. കറികളും പകർന്ന് പാത്രങ്ങളിലായി. പണിയെല്ലാം തീർന്നു. ആശ്വാസമായി. ഇനി കുരിശ് കുമ്പിടണം. ചൊറുക്ക കുടിക്കണം. കഞ്ഞി വിളമ്പണം. ഒരു മഹായജ്ഞത്തിന്റെ അവസാനം.

ഇതിനിടയ്ക്ക് കഞ്ഞിക്കമ്മറ്റിയുടെ വക ഒരു കുറിപ്പ് അച്ചന് കിട്ടി. അതിൽ വ്യക്തമായി 4 കാര്യങ്ങൾ വിളിച്ചുപറയുവാൻ നിർദ്ദേശമുണ്ടായിരുന്നു.

1. കഞ്ഞിപ്പന്തിയുടെ ക്രമം.
2. വിഭവങ്ങളുടെ വിവരം.
3. സംഭാവന നൽകാത്തവർ കൊടുത്തിട്ട് പോകണം.
4. കഞ്ഞിക്കമ്മറ്റിക്കാരെ ആദ്യം കുരിശ് വണങ്ങാൻ വിളിക്കണം. കഞ്ഞി വിളമ്പാനുള്ളതാണ്.

കഞ്ഞികുടി കഴിഞ്ഞ് തിരിച്ചുപോയ കൂട്ടത്തിൽ നിന്ന് കേട്ടത്, അമ്മാമമാരുടെ പതിഞ്ഞ സംസാരം: പണ്ടൊക്കെ ദുഃഖവെള്ളിയാഴ്ച തിരിച്ച് പോകുമ്പോൾ പ്രധാന വർത്തമാനം ചൊറുക്കയുടെ ചവർപ്പായിരുന്നു. ഇന്ന് മാങ്ങയുടെ എരിവാണ്. അന്ന് പാട്ടിന്റെ ദുഃഖരായ മനസ്സിലുണ്ടാകും. ഇപ്പോൾ മനസ്സിൽ കഞ്ഞിയാണ് തളംകെട്ടിക്കിടക്കുന്നത്. കഞ്ഞിയില്ലാത്ത ദുഃഖവെള്ളിയാഴ്ച കബറടക്കം ഇല്ലാത്ത കുരിശ് മരണം പോലെയാകുമോ? കഞ്ഞി കുരിശിനെ കടത്തിവെട്ടിയോ? ഈ കഞ്ഞിയോട് ആദരവ് തോന്നിയിട്ട് വായിൽ വന്നുപോകുന്നു, വിശുദ്ധ കഞ്ഞി.


Form IV

**Malankara Sabha**

| | | |
|---|---|---|
| Place of Publication | : | Kottayam |
| Periodicity | : | Monthly |
| Printer | : | Rev. Fr. T.G. Zacharia |
| Whether citizen of India | : | Yes |
| Address | : | Catholicate Aramana, Kottayam |
| Publisher | : | Rev. Fr. T.G. Zacharia |
| Address | : | Item No.5 |
| Editor | : | Rev. Dr. Jacob Kurian |
| Whether citizen of India | : | Yes |
| Address | : | P.O. Box 98, Kottayam-1 |
| Name & Address of the owner | : | Orthodox Viswasa Paripalana Samathy Devalokam, Kottayam-38. |

I, Rev. Fr. T.G. Zacharia here by declare that the particulars given above are true to the best of my knowledge and belief.

26-2-1999 Fr. T.G. Zacharia

# പിതൃസ്വത്ത്

കഥ

ചന്ദ്രിക, ചെന്നൈ.

"എന്തൊരു നശിച്ച മഴ." കുട മടക്കി വരാന്തയിൽ വക്കുന്നതിനിടയിൽ മറിയാമ്മ മനസ്സിൽ പറഞ്ഞു. മുറിക്കകത്ത് സംസാരം കേൾക്കുന്നുണ്ടല്ലോ. ആരാ ഈ മഴയത്ത് വന്ന് കയറിയത്. ധൃതിയിൽ മറിയാമ്മ അകത്തുകടന്നു.

"ആഹാ നീയെപ്പോ വന്നു മോളേ?"

"കുറച്ചു നേരമായി മമ്മി. മമ്മി ഈ മഴയത്ത് എവിടെപ്പോയി? മുഴുവൻ നനഞ്ഞല്ലോ ഇന്നാ തലതുവർത്ത്." മകൾ റോസി തുവർത്ത് നീട്ടിക്കൊണ്ട് പറഞ്ഞു. തലതോർത്തുന്നതിനിടയിൽ റോസി ഒരു കപ്പു കാപ്പിയുമായെത്തി. ചൂടുകാപ്പി മൊത്തിക്കുടിക്കുന്നതിനിടയിൽ മറിയാമ്മ മകളോട് വിവരങ്ങൾ തിരക്കാൻ തുടങ്ങി. കുറച്ചു ദിവസമായല്ലോ എല്ലാവരേയും കണ്ടിട്ട് അതുകൊണ്ട് വന്നതാണെന്ന് ഒഴുക്കൻ മട്ടിൽ പറഞ്ഞു. ഇതിലൊന്നും ശ്രദ്ധിക്കാതെ മറിയാമ്മയുടെ പ്രിയതമൻ അവറാച്ചൻ ചുരുണ്ടുകൂടി ഉറങ്ങാനുള്ള ശ്രമത്തിലായി. ഉണർന്നിരുന്നാലും പുള്ളിക്ക് അവിടെ വലിയ സ്ഥാമുണ്ടാവില്ലെന്നറിയാവുന്നതുകൊണ്ടായിരിക്കാം.

"മമ്മി എവിടെപ്പോയതാണെന്ന് പറഞ്ഞില്ലല്ലോ". "ഞാനാ വർക്കിച്ചനെ ഒന്നു കാണാൻ പോയതാ മോളേ".

"എന്തിനാ മമ്മി നമുക്ക് കേസൊന്നും ഇല്ലല്ലോ".

"ഇതുവരെയൊന്നും ഇല്ല ഇനിയാ കേസുണ്ടാകാൻ പോകുന്നത്".

"എന്നതാ മമ്മി ഒന്നു തെളിച്ചുപറ, എനിക്കൊന്നും മനസ്സിലാകുന്നില്ലല്ലോ".

"എടി മോളേ റോസി. എൻെറ വീട്ടിൽ നിന്നും എനിക്ക് കാര്യമായിട്ടൊന്നും തന്നിട്ടില്ലെന്ന് നിനക്കറിയാമല്ലോ. കെട്ടിക്കുന്ന കാലത്ത് എൻെറപ്പൻ ഏതാണ്ട് കൊടുത്തെന്നുപറയുന്നു. എനിക്കൂടെ അവകാശപ്പെട്ടതല്ലിയോ ആങ്ങളമാർ അനുഭവിക്കുന്നത്. അങ്ങേലേ ഏലിയാമ്മ പറഞ്ഞപ്പഴല്ലിയോ എനിക്കും മനസ്സിപ്പോയത്. എൻെറ അവകാശത്തിന് ഞാൻ കേസുകൊടുത്താൽ അവർ തന്നേ പറ്റൂ. ഹാ കളിയൊന്നുമല്ലിത് വക്കീലും അതുതന്നാ പറയുന്നത്".

"അയ്യോ മമ്മി എന്തിനാ ഈ വേണ്ടാത്ത വേലയ്ക്കുപോകുന്നത്. കുടുംബത്തിന് നാണക്കേടല്ലിയോ മമ്മി".

"എന്തു നാണക്കേട് നീ ചുമ്മാതിരി. എൻെറ ആങ്ങളമാരെ എനിക്കൊരു പാഠം പഠിപ്പിക്കണം. അവർകുറച്ച് മിടുക്കന്മാരാകുന്നുണ്ട്, പറ്റിയ കുറച്ച് പെണ്ണുങ്ങളും വന്നുകയറിയിട്ടുണ്ട്. എനിക്കുകൂടി അവകാശപ്പെട്ടതല്ലിയോ അവർ തിന്നുമുടിക്കുന്നത്. നിലവും പുരയിടവും ഒന്നും തന്നില്ല, പോകട്ടെ, എത്ര മുറികടയുടെ വാടകയാ വാങ്ങിക്കുന്നത്. അങ്ങനെയങ്ങ് വിട്ടാൽ പറ്റുകയില്ലല്ലോ. ഏതായാലും ഞാനൊരു നോട്ടീസ് അയച്ചിട്ടുണ്ട്. ഓ നാത്തൂന്മാരുടെയൊക്കെ ആട്ടം ഒന്നു കാണണമല്ലോ". "പപ്പായോട് പറഞ്ഞില്ലിയോ മമ്മി".

"ഓ അങ്ങേരെ എന്തിനുകൊള്ളാം ദാണ്ട് ചുരുണ്ട് കൂടികിടക്കുന്നതുകണ്ടില്ലിയൊ. ആ വീതമൊന്നു കിട്ടിയിട്ട് എന്തെല്ലാം കാര്യങ്ങൾ ചെയ്യാൻ കിടക്കുന്നതാ". മറിയാമ്മ മനസ്സിൽ കണക്കുകൂട്ടാൻ തുടങ്ങി.

"ഒന്നും മിണ്ടാതെ നിൽക്കുന്ന മകളെ നോക്കി, എന്താ മോളേ നിനക്കെന്തുപറ്റി സുഖമില്ലയോ?"

"ഒന്നുമില്ല മമ്മി, ജോസച്ചായന് കുറച്ച് കാശ് വേണമെന്ന് പറഞ്ഞാണ് എന്നെ ഇങ്ങോട്ടു വിട്ടത്. മേടിച്ചോണ്ട് ചെന്നാൽ മതിയെന്ന്".

"ഏതു കാശ് മറിയാമ്മയ്ക്ക് ദേഷ്യം വന്നു. ചോദിച്ചതെല്ലാം എണ്ണിയെണ്ണി തന്നില്ലേ. ഇനി എന്തോന്നാ ബാക്കിയുള്ളത്, കഴിഞ്ഞ മാസമല്ലിയോടീ സ്കൂട്ടർ മേടിക്കാൻ കാശ് തന്നത്. ഇവിടെയെന്നാ കാശടിക്കുന്നമിഷ്യനാണോ ചോദിക്കുമ്പം ചോദിക്കുമ്പം തരാൻ".

"മമ്മി അതല്ല മമ്മി. നീ മിണ്ടാതിരിയെടീ. അവൻെറ അപ്പനോട് ചെന്ന് ചോദിക്കാൻ പറ. എന്നെക്കൊണ്ടൊന്നും പറയിപ്പിക്കരുത് ദേ എൻെറ നാക്കു ചൊറിഞ്ഞുവരുന്നു. അല്ല ഇതെവിടുത്തെ ഇടപാടാണെന്ന് നോക്കണെ. ഇവിടെ രണ്ടാൺപിള്ളേരുണ്ട് അവർക്കൊന്നും കൊടുക്കണ്ടായോ എല്ലാം അങ്ങോട്ടുതന്നേച്ചാൽ ഞങ്ങൾ പിന്നെ എന്നാ എടുക്കണമെന്നാ പറയുന്നത് ഏ..... മറിയാമ്മയ്ക്ക് ആകെപ്പാടെ ദേഷ്യം മൂത്തുതുടങ്ങി. റോസി പറഞ്ഞു, "മമ്മി ഞാൻ പറയുന്നതൊന്നു കേൾക്ക്."

"എന്നതാടീ പറഞ്ഞു തുലയ്ക്ക്". ജോസച്ചായൻ പറയുന്നത്........ എന്തോന്നാ പറയുന്നത്.

"മമ്മി എൻെറ വീതം കൊടുക്കാനാണ്. അതുകൊടുത്തില്ലെങ്കിൽ കേസ് കൊടുക്കുമെന്ന് പറയാൻ പറഞ്ഞു. എനിക്കിതിതൊന്നും ഇഷ്ടമില്ല പക്ഷേ എനിക്കവിടെ എങ്ങിനെയെങ്കിലും ജീവിക്കണമല്ലോ. ഞാനെന്തു ചെയ്യണമെന്ന് പറഞ്ഞാ മതി."

റോസി ഏങ്ങലടിക്കാൻ തുടങ്ങി. മറിയാമ്മ എന്തു പറയണമെന്നറിയാതെ സ്തബ്ധയായി നിന്നുപോയി.

റോസി മുഖം തുടച്ചിട്ട് പറഞ്ഞു "ഞാൻ പോവുകയാ മമ്മിയുടെ ഇഷ്ടം പോലെ ചെയ്യ്. ജോസച്ചായൻെറ സ്വഭാവം മമ്മിക്കറിയാമല്ലോ".

ഉറക്കം നടിച്ചുകിടന്ന അവറാച്ചൻ തിരിഞ്ഞു കിടന്നിട്ട് പറഞ്ഞു,

"എടീ മറിയാമ്മേ നീ പോയി ആ വക്കീലിനെ ഒന്നൂടെ കണ്ടേച്ചു വാ. ഇനി എൻെറ പെങ്ങന്മാരെപ്പഴാ വീതത്തിന് വരുന്നെന്ന് ആർക്കറിയാം."

# സപ്തതിയിലും പ്രസരിപ്പോടെ




ഫാ. ടി.എ. ഇടമാടി & ഡോ. സിബി തരകൻ

മലങ്കര ഓർത്തഡോക്സ് സഭയിലെ 'സ്വർണ്ണനാവുകാരൻ' എന്ന അപരാഭിധാനമുള്ള സർവ്വാദരണീയനായ ജോഷ്വാച്ചന് ഈ കഴിഞ്ഞ ഫെബ്രുവരി 13ന് 70 വയസ്സു തികഞ്ഞു. ആഘോഷങ്ങളൊന്നുമില്ലാതെ കടന്നുപോയ സപ്തതിയുടെ നിറവിൽ മലങ്കരസഭയ്ക്കു വേണ്ടി അച്ചൻ സംസാരിക്കുന്നു.

*? കഴിഞ്ഞ എഴുപതു വർഷത്തെ ജീവിതത്തെ അച്ചൻ എങ്ങനെ കാണുന്നു?*

തികഞ്ഞ സംതൃപ്തി. തുടർച്ചയായ രോഗപീഡകൾക്കിടയിലും സഭയിൽ പലരംഗത്തും അനുഗ്രഹകരമായി പ്രവർത്തിക്കാൻ സാധിച്ചു. നിരാശ ഒരിക്കലും ബാധിച്ചിട്ടില്ല. ഏറ്റെടുത്ത ചുമതലകൾ അർപ്പണബോധത്തോടും, ആത്മാർത്ഥതയോടും നിറവേറ്റി എന്ന ചാരിതാർത്ഥ്യമുണ്ട്. എല്ലാ പ്രവർത്തനങ്ങളിലും ജീവിതത്തിലും ദൈവകൃപ അളവില്ലാതെ അനുഭവിച്ചു.

*? വൈദികവൃത്തിയിലേക്കു തിരിയുന്നതിനുള്ള പ്രേരണ എന്തായിരുന്നു?*

അഞ്ചുവയസ്സുള്ളപ്പോൾ ടൈഫോയ്ഡ് പിടിച്ച് അത്യാസന്നനിലയിലായി അപ്പോൾ എന്റെ അമ്മ എന്നെ ദൈവവേലക്ക് വിടും എന്നു നേർന്നു. ഈ അറിവും പിന്നെ മിഡിൽ സ്ക്കൂളിൽ പഠിക്കുന്ന സമയത്ത് മദ്ബഹായിൽ ശുശ്രൂഷക്ക് കയറി, അതിലുള്ള ഉത്സാഹവും സന്തോഷവും മാത്രമല്ല പ്രധാനമായും പുത്തൻകാവിൽ കൊച്ചുതിരുമേനിയുടെ പ്രചോദനവും പ്രോത്സാഹനവും ഈ വഴിയിലേക്ക് എന്നെ നയിച്ചു.

ഇത്തരുണത്തിൽ പറയട്ടെ എന്റെ തലമുറയിൽപ്പെട്ട അനേകം യുവാക്കൾക്കു പുത്തൻകാവിൽ തിരുമേനിയായിരുന്നു പ്രചോദനം. ഫാദർ ദാനിയേൽ എൻ. വർഗീസ്, ഫാദർ ഗബ്രിയേൽ(ഇരുവരുംനിര്യാതരായി) ഇപ്പോഴത്തെ തെയഫോറസ് റമ്പാച്ചൻ, പി.എ. സാമുവേൽ കോറെപ്പിസ്കോപ്പ, ഞാൻ ഇങ്ങനെ അനേകം പേരെ തിരുമേനി തിരഞ്ഞെടുത്തുകൊണ്ടുവന്നു. അവർ എല്ലാം 'ഒന്നാം തരം' എന്ന നിലയിൽ പ്രവർത്തിക്കുകയും ചെയ്തു. ഇന്ന് അതുപോലെ വ്യക്തികളെ തിരഞ്ഞെടുത്ത് പ്രോത്സാഹനം നൽകി നയിക്കുന്ന തിരുമേനിമാർ കുറവാണ്.

*? ഇത്രയും കാലത്തെ ജീവിതത്തിനടയിൽ അച്ചനെ സ്വാധീനിച്ച വ്യക്തികൾ. പ്രസ്ഥാനങ്ങൾ?*

പുത്തൻകാവിൽ കൊച്ചുതിരുമേനി. പിന്നെ എന്നെ ഈ നിലയിൽ എത്തിച്ചതിൽ പ്രധാന പങ്ക് പ.ഗീവർഗീസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിക്കാണ്. ബാവായ്ക്ക് എന്നോട് അതിരറ്റ വാത്സല്യം ഉണ്ടായിരുന്നു. സെമിനാരി വിദ്യാർത്ഥി ആയിരിക്കുമ്പോൾത്തന്നെ എന്നെ ഇംഗ്ലീഷ് പഠിക്കാൻ കോളേജിൽ വിട്ടത് അദ്ദേഹമാണ്. ആലുവ യു.സി. കോളേജിലെ വി.എം. ഇട്ടിയവിര, എം.തൊമ്മൻ കൽക്കട്ടാ. ബിഷപ്സ് കോളേജിലെ പീറ്റർ മെയ് തുടങ്ങിയവർ എന്നെ സ്വാധിനിച്ചവർ ആണ്. വൈദിക സെമിനാരിയാണ് എന്നെ ഞാനാക്കിയത്.

*? ഇടവക വികാരി എന്ന നിലയിലുള്ള പ്രവർത്തനമാണോ വൈദിക സെമിനാരി അദ്ധ്യാപകൻ എന്ന നിലയിലുള്ള പ്രവർത്തനമാണോ അച്ചന് കൂടുതൽ സംതൃപ്തി നൽകിയിട്ടുള്ളത്?*

സെമിനാരി പ്രവർത്തനം. അവിടെ ചിട്ടയായ ജീവിതം, വായിക്കാനും പഠിക്കാനുമുള്ള സൗകര്യം. സഹധ്യാപകരുമായി നല്ല ബന്ധം. അദ്ധ്യാപനം വളരെ ഇഷ്ടപ്പെടുന്നു.

ഇടവകകളിൽ വ്യത്യസ്തമായ അന്തരീക്ഷമാണ്. ആദ്യകാലത്ത് ഇടവക ചുമതലകളിൽ നിന്നും വിട്ടു നിൽക്കുവാൻ ഇഷ്ടപ്പെട്ടു. ഇടവകകളിൽ എല്ലാത്തരത്തിലുള്ള വ്യക്തികളും ഉണ്ട്. ടെൻഷൻ ഉണ്ടാകാനുള്ള സാധ്യത ഇടവകകളിൽ കൂടുതലാണ്. ആകെ അഞ്ചു ദേവാലയങ്ങളിലെ വികാരിയായി ഇരുന്നിട്ടുള്ളു. കാരാപ്പുഴ-മൂന്നുവർഷം ചങ്ങനാശ്ശേരിയിലും കുറിച്ചിയിലുമായി18 വർഷം. ഇപ്പോൾ പള്ളത്തും ആർപ്പൂക്കരെയുമായി 18 വർഷം.

*? ഇടവകവികാരി എന്ന നിലയിൽ കൈവരിച്ച ശ്രദ്ധേയമായ നേട്ടങ്ങൾ എന്തെല്ലാം?*

ചങ്ങനാശ്ശേരിയിൽ ശുശ്രൂഷ അനുഷ്ഠിക്കുന്നത് അതിന്റെ ആരംഭത്തിലാണ്. അവിടെ കോളേജ് കുട്ടികളും പിന്നെ വിരലിൽ എണ്ണാവുന്ന ഭവനങ്ങളും മാത്രം. അവിടെ പള്ളിയും പിന്നെ സെമിത്തേരിയും

ഉണ്ടാക്കുന്നതിൽ ദൈവം എന്നെ ഉപയോഗിച്ചു. ആർപ്പൂക്കരയിൽ പാഴ്സണേജ് പണിതു, അവിടെ ഫാമിലി ഫെലോഷിപ്പ് ആരംഭിച്ചു. തുടർച്ചയായ ബൈബിൾ ക്ലാസുകളും ആരംഭിച്ചു. പള്ളത്ത് പള്ളി പുതുക്കിപ്പണിതു ഇംഗ്ലീഷ് മീഡിയം സ്ക്കൂൾ ആരംഭിച്ചു. അതിന്റെ കെട്ടിടങ്ങൾ പണിയിച്ചു. പ്രശ്നങ്ങൾ ഒന്നുമില്ലാതെ അവിടെ 18 വർഷമായി ശുശ്രൂഷ ചെയ്തു വരുന്നു.

*? പൗരോഹിത്യം ഇന്ന് പലർക്കും ഒരു തൊഴിൽ മാത്രമായിത്തീർന്നിരിക്കുന്നു എന്ന് പലരും പറയാറുണ്ട്. അതേക്കുറിച്ച് അച്ചന്റെ അഭിപ്രായം എന്ത്?*

പൗരോഹിത്യം ഒരു ദൈവവിളിയാണ്, ഒരു ജോലിയായി അതിനെ കണ്ടാലും തെറ്റില്ല. കാരണം അതൊരു ശ്രേഷ്ഠമായ ജോലിയാണ്. ദൈവവിളിയെപ്പറ്റി ശരിയായ ബോധ്യമോ, ദൗത്യത്തെക്കുറിച്ച് ശരിയായ കാഴ്ചപ്പാടോ ഇല്ലാത്ത ചിലർ കണ്ടേക്കാം. എന്നാൽ ബഹുഭൂരിപക്ഷം പേരും അങ്ങനെയല്ല എന്നാണ് എന്റെ അഭിപ്രായം.

*? അച്ചൻ മികച്ച പ്രഭാഷകനും എഴുത്തുകാരനുമാണല്ലോ? ക്രൈസ്തവ സന്ദേശങ്ങൾ മറ്റുള്ളവരിലേക്ക് പകരുന്നതിന് എഴുത്താണോ പ്രഭാഷണമാണോ കൂടുതൽ ഫലപ്രദം?*

വളരെ ചെറുപ്പം മുതലെ പ്രസംഗം ഇഷ്ടപ്പെടുന്നു സ്ക്കൂൾ തലത്തിൽ തുടങ്ങി, കോളെജ് തലത്തിലും ഒട്ടധികം സമ്മാനങ്ങൾ വാങ്ങിയിട്ടുണ്ട്. വൈദികനായ സമയത്ത് അധികം പ്രസംഗകർ സഭയിൽ ഉണ്ടായിരുന്നില്ല. വളരെയേറെ പ്രോഗ്രാം അതിനാൽ എനിക്കു ഉണ്ടായിരുന്നു.

എഴുത്തുകാരൻ എന്ന് അവകാശപ്പെടുന്നില്ല എങ്കിലും കുറെ പുസ്തകങ്ങൾ എഴുതിയിട്ടുണ്ട്. മാത്രമല്ല ഇപ്പോൾ മനോരമയിലെ ഇന്നത്തെ ചിന്താവിഷയത്തിലൂടെ എല്ലാ ആഴ്ചയിലും എഴുതുന്നു.

ആശയ സംവേദനത്തിൽ പ്രസംഗത്തിനാണ് കൂടുതൽ പ്രാധാന്യം. ശ്രോതാക്കളുടെ പ്രതികരണം മനസ്സിലാക്കി പ്രസംഗം നടത്താൻ കഴിയുന്നു.

പുസ്തകത്തിൽ ആശയം ആവിഷ്ക്കരിക്കുന്നതിനാണ് പ്രാധാന്യം നൽകുന്നത്. വായനക്കാരെ മനസ്സിലാക്കി എഴുതുന്നത് ചുരുക്കമാണ്.

*? സ്ഥാപനങ്ങൾ കൂടുതലായി ഉണ്ടാക്കുന്നതില്ലാതെ സഭാംഗങ്ങളുടെ ആത്മീയ പുരോഗതിക്കു സഭ കാര്യമായി ഒന്നും ചെയ്യുന്നില്ല എന്നുള്ള പരാതി പലർക്കുമുണ്ട്. ഇത് ന്യായീകരിക്കത്തക്കതാണോ?*

തീർച്ചയായും. പണസമ്പാദനത്തിനുള്ള മാർഗ്ഗമായി പല സ്ഥാപനങ്ങളും ഉടലെടുക്കുന്നു. നമ്മുടെ പല സ്ഥാപനങ്ങളുടേയും നില അഭിമാനിക്കത്തക്കതല്ല. സ്ഥാപനങ്ങൾ ഉണ്ടാക്കുന്നതിന്റെ താല്പര്യം എന്താണ്. ബാലഭവനങ്ങളും വൃദ്ധഭവനങ്ങളും ഇപ്പോൾ ഫാഷനായിട്ടുണ്ട്. മാത്രമല്ല ഒരു 'സ്റ്റാറ്റസ് സിംബൽ' ആയി ഈ കാരുണ്യപ്രവർത്തികൾ പരിണമിക്കുന്നോ എന്ന് സംശയം. ഇനി വിദ്യഭ്യാസ സ്ഥാപനങ്ങൾ എടുത്താലും ഗതി ഇതൊക്കെത്തന്നെ.

കൊച്ചു കോട്ടയം പട്ടണത്തിൽ മികച്ച വിദ്യാലയങ്ങൾ എത്രയുണ്ട്? എന്നിട്ടും മറ്റൊന്നിന് ശ്രമിക്കുന്നെങ്കിൽ സമൂഹത്തിന്റെ ആവശ്യം നിറവേറ്റുകയെന്നതിന് ഉപരി മറ്റെന്തോ ആണ് ലക്ഷ്യം. തൊഴിലില്ലായ്മ വലിയ പ്രശ്നമായി മുമ്പിൽ ഉണ്ട്. അതിനെന്തു ചെയ്യുന്നു? സഭയ്ക്കു ഒരു പ്ലാനിംഗ് കമ്മറ്റി ഉണ്ടായിരുന്നു. ഇപ്പോൾ അതില്ല.

ആത്മീയ പ്രസ്ഥാനങ്ങളെ സംബന്ധിച്ചും പല പോരായ്മകളും ചൂണ്ടിക്കാണിക്കാം. കത്തോലിക്കാ സഭയിൽ ധ്യാന കേന്ദ്രങ്ങൾ അനേകം, ആത്മീകോന്നമനത്തിനുതകുന്ന പദ്ധതികൾ അനേകം.

*? അങ്ങനെ എങ്കിൽ കരിസ്മാറ്റിക് പ്രസ്ഥാനങ്ങളെ അംഗീകരിക്കുന്നതിൽ തെറ്റുണ്ടോ? നമ്മുടെ സഭയിൽ ഉയർന്നുവന്നിരിക്കുന്ന സെന്റ് ബേസിൽ ഗോസ്പൽ ടീം, ദിവ്യദൂത്, സ്നേഹസന്ദേശം തുടങ്ങിയ ആത്മീയ പ്രസ്ഥാനങ്ങളെ എങ്ങനെ കാണുന്നു?*

കരിസ്മാറ്റിക് പ്രസ്ഥാനത്തോട് എനിക്കെതിരില്ല. നമ്മുടെ സഭയിൽ ഉയർന്നുവന്നിരിക്കുന്ന പുതിയ പ്രസ്ഥാനങ്ങളെ ജനങ്ങൾ വളരെ ഹൃദ്യമായാണ് സ്വീകരിക്കുന്നത്. എന്നാൽ ഈ പ്രസ്ഥാനങ്ങൾക്കു പരസ്പരം ഒരു 'കോ-ഓർഡിനേഷൻ' ഇല്ല. പൊതുവായ കാഴ്ചപ്പാട് ഉണ്ടാകണം.

*? പുതിയ സഹസ്രാബ്ദത്തിലേക്ക് കടക്കുന്ന സഭയ്ക്ക് ഉണ്ടായിരിക്കേണ്ട മുൻഗണനകൾ എന്തൊക്കെയാണ്?*

ഇതിന് ഒരു ലേഖനമായിത്തന്നെ മറുപടി പിന്നെ തരാം.

*? സൺഡേസ്ക്കൂൾ പ്രസ്ഥാനത്തിന് അച്ചൻ വരുത്തിയ കാതലായ മാറ്റങ്ങൾ എന്തൊക്കെ?*

ഇതിനും ഒരു നീണ്ട ലേഖനത്തെ ആശ്രയിക്കേണ്ടി വരും എങ്കിലും ചില കാര്യങ്ങൾ മാത്രം ചൂണ്ടിക്കാണിക്കാം. പ്രസിദ്ധീകരണവിഭാഗം കാര്യക്ഷമമായി.

ജനറൽ ക്ലാസിന് വേണ്ടി 'മാർഗ്ഗദീപം'വും അധ്യാപർക്ക് ഹാൻഡ്ബുക്കും പ്രസിദ്ധപ്പെടുത്തി. ഒന്നു മുതൽ പത്തുവരെയുള്ള ക്ലാസിലെ ടെക്സ്റ്റ് ബുക്കുകളും പരിഷ്ക്കരിച്ചു. അധ്യാപകർക്ക്‌വേണ്ടി മേഖലാസമ്മേളനങ്ങൾ, അധ്യാപക ക്ഷേമനിധി, എസ്.എസ്.എൽ.സി.ക്ക് കൂടുതൽ മാർക്കു വാങ്ങുന്ന സൺഡേസ്ക്കൂൾ വിദ്യാർത്ഥിക്ക് കൃഷ് അവാർഡ്. സൺഡേസ്ക്കൂൾ പ്രതിഭ തിരഞ്ഞെടുപ്പ്. ജീവകാരുണ്യദിനം. എല്ലാമാസവും മലങ്കരസഭയിൽ സൺഡേസ്ക്കൂൾ വാർത്തകൾ, സാമ്പത്തിക വരുമാനം ഇങ്ങനെ ഒട്ടധികം കാര്യങ്ങൾ ചെയ്യാൻ കഴിഞ്ഞു. അതിൽ തികഞ്ഞ ചാരിതാർത്ഥ്യം ഉണ്ട്.

*? യുവജനപ്രസ്ഥാനം ജനറൽ സെക്രട്ടറി എന്ന നിലയിൽ അച്ചൻ പ്രവർത്തിച്ചിട്ടുണ്ടല്ലോ? ആ നിലയിൽ...*

പല കാര്യങ്ങളും ചെയ്യാൻ കഴിഞ്ഞു. യൂത്ത്ലീഗിന് ഭരണഘടന ഉണ്ടാക്കി, കുഷ്ഠരോഗാശുപത്രി സന്ദർശനം തുടങ്ങിയത് അക്കാലത്താണ്. യൂത്ത് മാസികയുടെ പത്രാധിപരായിട്ട് പ്രവർത്തിച്ചു.

*? പെൺകുട്ടികളെക്കൂടി യൂത്ത് ലീഗിൽ ഉൾപ്പെടുത്തിയാൽ തെറ്റുണ്ടോ?*

ഒരു തെറ്റുമില്ല. അത് കാലത്തിന്റെ ആവശ്യമാണ്. മുമ്പ് എം.ജി.ഒ.സി.എസ്.എം. രണ്ടായിട്ടാണ് നടന്നിരുന്നത്. രണ്ടും ഒന്നിപ്പിച്ചത് തെയോഫിലോസ് തിരുമേനിയാണ് . ആദ്യമായി പലർക്കും ഇത് എങ്ങനെ ആകും എന്ന സംശയം ഉണ്ടായിരുന്നെങ്കിലും പ്രവർത്തനതലത്തിൽ ആശങ്കകൾ എല്ലാം മാറി. ഇടവകതലത്തിലും ആൺകുട്ടികളും പെൺകുട്ടികളും ഒന്നിച്ച് പ്രവർത്തിക്കുന്ന അവസരം ഉണ്ടാകണം.

*? ഇടവകകളിലെ വായനയോഗങ്ങൾ (പ്രാർത്ഥനായോഗം) ശുഷ്ക്കിച്ചു വരുന്നു. ഇതിനെന്താണ് ചെയ്യാൻ കഴിയുന്നത്?*

വായനയോഗങ്ങൾ "ഫാമിലി ഫെലോഷിപ്പ്" ആകണം. വായനയോഗങ്ങളുടെ ഘടനയ്ക്ക് ചില മാറ്റം വരുത്തേണ്ടത് അത്യാവശ്യമാണ്.

# വാർത്തകൾ

## റവ.ഫാ. ഡോ. വി.സി. ശാമുവേൽ സാത്വിക വരദാനങ്ങളുടെ സമന്വയം: *കാതോലിക്കാബാവ*

പത്തനംതിട്ട: ദൈവം നല്കിയ സാത്വിക വരദാനങ്ങൾ ഒന്നുചേർന്ന ലോകത്തിലെ തന്നെ അപൂർവ്വ വ്യക്തികളിലൊരാളായിരുന്നു ഫാ.ഡോ. വി.സി. ശമുവേൽ എന്നു പരിശുദ്ധ കാതോലിക്കാ ബാവാ പത്തനംതിട്ട വൈ. എം.സി.എ. ഹാളിൽ നടന്ന അനുസ്മരണ സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് പറഞ്ഞു.

ലോകത്തിലനേകം ഉൽകൃഷ്ട പണ്ഡിത ശിഷ്യഗണങ്ങളെ സംഭാവന ചെയ്ത വി.സി. ശമുവേലച്ചന്റെ ശിഷ്യരാകുന്നതിനും ഭാഗ്യംസിദ്ധിച്ച താൻ ധന്യനാണെന്നു ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലിത്താ അദ്ധ്യക്ഷ പ്രസംഗത്തിൽ അനുസ്മരിച്ചു.

മനുഷ്യനന്മക്കും അനുരഞ്ജനത്തിനും ശമുവേൽ അച്ചൻ നല്കിയ ക്രിയാത്മക സംഭാവനകളെ ക്രൈസ്തവ പണ്ഡിതലോകവും സാധാരണക്കാരും സഭാ വ്യത്യാസങ്ങൾ കൂടാതെ പ്രകീർത്തിക്കുന്നത് അദ്ദേഹത്തിന്റെ സാർവലൗകിക വീക്ഷണത്തിന്റെ മകുടോദാഹരണമാണെന്നും യൂയാക്കിം മാർ കൂറിലോസ് എപ്പിസ്ക്കോപ്പാ അനുസ്മരണ പ്രസംഗത്തിൽ പറഞ്ഞു.

ഡോ. കെ.എം. ജോർജ്, ശ്രീ.കെ.കെ.നായർ.എം.എൽ.എ., പി. മോഹൻരാജ് മുനിസിപ്പൽ ചെയർമാൻ, വെരി. റവ. പി.എം. ജോർജ്ജ്, റവ.ഫാ. വറുഗീസ് മാവേലിൽ, വെരി. റവ. റ്റി.സി. ജോൺ കോർ എപ്പിസ്കോപ്പ, ഡോ. സാമുവേൽ ചന്ദനപ്പള്ളി, ഡോ. റ്റി.എ. ജോർജ്ജ്, അഡ്വ. ഏബ്രഹാം ജോർജ്ജ് പച്ചയിൽ, റവ. ഫാ. തോമസ് കെ. ചാക്കോ തുടങ്ങിയവർ സംസാരിച്ചു.

## വി. മൂറോൻകൂദാശ മാർച്ച് 26ന്

കോട്ടയം: ഈ നൂറ്റാണ്ടിലെ അവസാനത്തെ മൂറോൻകൂദാശ 1999 മാർച്ച് മാസം 26-ാം തീയതി ദേവലോകം കാതോലിക്കേറ്റ് അരമന ചാപ്പലിൽവച്ച് പ. കാതോലിക്കാ ബാവാ തിരുമേനിയുടെ പ്രധാന കാർമ്മികത്വത്തിൽ നിർവ്വഹിക്കുന്നതാണ്.

മൂറോൻകൂദാശയ്ക്കുള്ള ഒരുക്കങ്ങൾ തകൃതിയായി നടക്കുന്നു. സുഗന്ധദ്രവ്യങ്ങൾ കാച്ചി മൂറോൻ എണ്ണയാക്കുന്ന ചുമതല അഭിവന്ദ്യരായ ജോസഫ് റമ്പാച്ചൻ പി.സി. യോഹന്നാൻ റമ്പാച്ചൻ, ഔഗേൻ റമ്പാച്ചൻ എന്നിവർക്കാണ്.

മൂറോൻകൂദാശ പ്രമാണിച്ച് പ. കാതോലിക്കാബാവാ എല്ലാ പ്രോഗ്രാമുകളും റദ്ദാക്കി. പ്രാർത്ഥനയിലും ഉപവാസത്തിലും നോമ്പനുഷ്ഠാനുങ്ങളിലും മുഴുകിക്കഴിയുന്നു.

സഭയിലെ എല്ലാ മെത്രാപ്പോലീത്താമാരും വൈദിക ഗണങ്ങളും അനേകായിരം ജനങ്ങളും വന്നുചേരുന്ന മൂറോൻകൂദാശയ്ക്ക് എല്ലാ ക്രമീകരണങ്ങളും നടത്തിവരുന്നു.

### *വി. മൂറോൻ കൂദാശ ഇതുവരെ നടന്നത്*

1. 1876 ആഗസ്റ്റ് 27 *ഞായർ* വാങ്ങിപ്പുപെരുനാൾ ദിനം മാർ ഇഗ്നാത്തിയോസ് പത്രോസ് III പാത്രിയർക്കീസ് ബാവാ മുളന്തുരുത്തി മാർ തൊമ്മൻ പള്ളിയിൽ വച്ച്.

2. 1932 ഏപ്രിൽ 22 *40-ാം വെള്ളിയാഴ്ച* പ.ബസ്സേലിയോസ് ഗീവറുഗീസ് II കാതോലിക്കാ ബാവാകോട്ടയം പഴയ സെമിനാരി ചാപ്പലിൽ വച്ച്.

3. 1951 ഏപ്രിൽ 20 *40-ാം വെള്ളിയാഴ്ച* പ.ബസ്സേലിയോസ് ഗീവറുഗീസ് II കാതോലിക്കാ ബാവാ കോട്ടയം പഴയ സെമിനാരി ചാപ്പലിൽ വച്ച്.

4.1967 ഡിസംബർ 21 മാർതോമ്മാ ശ്ലീഹായുടെ ഓർമ്മദിനം പ. ബസ്സേലിയോസ് ഔഗേൻ കാതോലിക്കാ ബാവ കോട്ടയം പഴയ സെമിനാരി ചാപ്പലിൽ വച്ച്.

6. 1977 ഏപ്രിൽ1 നാല്പതാം വെള്ളിയാഴ്ച പ. ബസേലിയോസ് മാർതോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ കോട്ടയം പഴയ സെമിനാരി ചാപ്പലിൽ വച്ച്.

7. 1988 മാർച്ച് 25 നാല്പതാം വെള്ളിയാഴ്ച (വചനിപ്പു പെരുനാൾ) പ. ബസേലിയോസ് മാർ തോമ്മാ മാത്യൂസ് പ്രഥമൻ കാതോലിക്കാ ദേവലോകം അരമനചാപ്പലിൽ വച്ച്.

*സമ്പാ: ജയിംസ് കുറിക്കണ്ടം, കല്ലൂപ്പാറ*

## വിദ്യാർത്ഥി പ്രസ്ഥാനത്തിന് 30 ലക്ഷം രൂപയുടെ ബജറ്റ്

കോട്ടയം: മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം 1999ലേക്ക് 30 ലക്ഷം രൂപയുടെ ബജറ്റ് അംഗീകരിച്ചു. കോട്ടയം സെന്റർ പണിക്ക് 5 ലക്ഷം രൂപയും, ബാംഗ്ലൂർ സെന്ററിന്റെ പ്രാരംഭ പ്രവർത്തനങ്ങൾക്ക് 30,000 രൂപയും വകകൊള്ളിച്ചിട്ടുണ്ട്.

പ്രസ്ഥാനം പ്രസിഡന്റ് അഭിവന്ദ്യ ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്തയുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ അസി. ട്രഷറാർ പ്രൊഫ. ഐസക് പി. ഏബ്രഹാം ബജറ്റ് അവതരിപ്പിച്ചു. വൈസ് പ്രസിഡന്റ് പൗലോസ് മാർ പക്കോമിയോസ്, ജനറൽ സെക്രട്ടറി ഫാ. ജോൺ തോമസ്, പ്രൊഫ. റ്റൈറ്റസ് വർക്കി എന്നിവർ സംസാരിച്ചു.

## തിരുവനന്തപുരം ഭദ്രാസന സെക്രട്ടറി

മലങ്കര ഓർത്തഡോക്സ് സഭ തിരുവനന്തപുരം മെത്രാസന സെക്രട്ടറിയായി വെരി റവ:എം. അലക്സാണ്ടർ വൈദ്യൻ കോർ എപ്പിസ്കോപ്പായെ ഉള്ളൂർ അരമന ചാപ്പലിൽവച്ച് നടന്ന മെത്രാസന പൊതുയോഗം ഐക്യകണ്ഠേന തിരഞ്ഞെടുത്തു. തിരുവനന്തപുരം സെന്റ് ജോർജ്ജ് കത്തിഡ്രൽ വികാരി മെത്രാസന കൗൺസിൽ അംഗം, അസോസിയേഷൻ മാനേജിങ്ങ് കമ്മിറ്റി അംഗം, മെത്രാസന ഓഫീസ് സെക്രട്ടറി, മെത്രാസന വൈദീക സംഘം സെക്രട്ടറി, തിരുവനന്തപുരം യുണൈറ്റഡ് ക്രിസ്ത്യൻ മൂവമെന്റിന്റെ സ്പിരിച്വൽ അഡ്വൈസർ തുടങ്ങിയ സ്ഥാനങ്ങൾ വഹിച്ചിട്ടുണ്ട്. ഇപ്പോൾ അഞ്ചൽ സെന്റ് ജോർജ്ജ് പള്ളി വികാരിയായി സേവനം അനുഷ്ഠിക്കുന്നു. തേവലക്കര വാഴയിൽ ഫാദർ പി.കെ. മത്തായി വൈദ്യന്റെയും ശ്രീമതി തങ്കമ്മയുടെയും മകനാണ്.



## കാലം ചെയ്തു

പെരുമ്പള്ളിൽ ഡോ. ഗീവർഗീസ് മാർ ഗ്രിഗോറിയോസ് 22-ാം തീയതി വൈകിട്ട് 8 മണിക്ക് കാലം ചെയ്തു. അദ്ദേഹത്തിന് 67 വയസ്സായിരുന്നു. കുറെ മാസങ്ങളായി രോഗബാധിതനായി ചികിത്സയിലായിരുന്നു. ശവസംസ്ക്കാരം 23-ാം തീയതി പെരുമ്പള്ളി പള്ളിയോടു ചേർന്ന് പ്രത്യേകം തയ്യാറാക്കിയ കല്ലറയിൽ നിർവഹിച്ചു.

പ. കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് സഭാ നിയുക്ത കാതോലിക്കാ തോമസ് മാർ തിമത്തിയോസ്, ഗീവർഗീസ് മാർ ഒസ്താത്തിയോസ്, മാത്യൂസ് മാർ ബർന്നബാസ്, ഡോ. തോമസ് മാർ അത്താനാസ്യോസ്, ഡോ. ഏബ്രഹാം മാർ സേവേറിയോസ് ഡോ. യൂഹാനോൻ മാർ മിലിത്തിയോസ്, സഭാ ട്രസ്റ്റി പി.സി. ഏബ്രഹാം, സെക്രട്ടറി, ഏ.കെ. തോമസ് എന്നിവരോടൊപ്പം മൃതദേഹം സന്ദർശിച്ച് പ്രാർത്ഥന നടത്തി.

വൈദിക ചരമം

## ഫാദർ മത്തായി മൂലങ്കുഴി

മുളന്തുരുത്തി: ഫാദർ മത്തായി മൂലങ്കുഴി (54) 1998 നവംബർ 28-ന് നിര്യാതനമായി. 1970-75 കാലഘട്ടങ്ങളിലെ സഭയുടെ കാർമേഘാവൃതമായ സാഹചര്യങ്ങളിൽ ഓർത്തഡോക്സ് സഭയുടെ കൊച്ചി മെത്രാസന ഉത്തരമേഖലയിൽ ശക്തവും ധീരവുമായ നിലപാടുമൂലം ശ്രദ്ധേയനായിരുന്ന ഒരു വൈദികനായിരുന്നു ഇദ്ദേഹം. അന്ത്യോഖ്യൻ വേലിയേറ്റം ശക്തമായിരുന്ന മേഖലയിലെ തന്നെ ഏറ്റവും വലിയ ഇടവകയായിരുന്ന കട്ടിളപ്പൂവം സെന്റ് മേരീസ് ഇടവകയിൽ കാതോലിക്കേറ്റിന്റെ ബലമുള്ള ഒരടിസ്ഥാനം ഇടുവാൻ കഴിഞ്ഞത്. ബ. അച്ചന് സഭയോടുള്ള അത്യധികമായ ആത്മാർത്ഥതയും സ്നേഹവും ഒന്നുകൊണ്ടു മാത്രമായിരുന്നു. എതിരാളികളുടെ വളരെയധികം ക്രൂരവിനോദങ്ങൾക്കു പാത്രിഭൂതനായിത്തീർന്ന അദ്ദേഹം സകലവും ദൈവകൃപയിലാശ്രയിച്ച് നിറവേറ്റി. സന്ന്യാസ ജീവിത പാതയിലൂടെ പുരോഹിത സേവനം ചെയ്ത ബ. അച്ചൻ നിഷ്ക്കളങ്കത നിറഞ്ഞ വിശുദ്ധിയുടെ പ്രതീകമായിരുന്നു. തിരുവനന്തപുരം ഭദ്രാസനത്തിൽപ്പെട്ട കുലശേഖരം, തിരുവതാംകോട്ട് എന്നീ പള്ളികളിലും കൊരട്ടി അരമന മാനേജർ, ചവാറാംപാടം, കുന്നംകുളം തമ്പുതട്ടിമൂല, കാനായികോട്, തലക്കോട് ചാപ്പൽ എന്നിവടങ്ങളിലും സേവനമനുഷ്ഠിച്ചു.



ശവശംസ്ക്കാര ശുശ്രൂഷകൾക്ക് സഖറിയാ മാർ അന്തോനിയോസ് മെത്രാപ്പോലീത്തായും അനേകം വൈദികരും ആയിരക്കണക്കിനു വിശ്വാസികളുടെ സമൂഹവും സാക്ഷികളായി.

## ദേവാലയ കൂദാശ

ആഗ്ര: സെന്റ് തോമസ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ കർമ്മം ഫെബ്രുവരി 6,7 തീയതികളിൽ ഡൽഹി ഭദ്രാസന മെത്രാപ്പോലിത്ത ജോബ് മാർ പീലക്സിനോസ് തിരുമനസ്സുകൊണ്ട് നിർവ്വഹിച്ചു.

മീനങ്ങാടി: സുൽത്താൻ ബത്തേരി ഭദ്രാസനത്തിൽപ്പെട്ട മീനങ്ങാടി സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് പള്ളി കൂദാശ ജനുവരി രണ്ടാം തീയതി നടത്തപ്പെട്ടു. പ. കാതോലിക്കാ ബാവാ തിരുമേനിയുടെ നേതൃത്വത്തിലും ശ്രേഷ്ഠ നിയുക്ത കാതോലിക്കാ, ഇടവക മെത്രാപ്പോലീത്താ തുടങ്ങിയവരുടെ സഹകാർമ്മികത്വത്തിലും കൂദാശ നിർവഹിക്കപ്പെട്ടു.



ബാംഗ്ലൂർ സർവ്വകലാശാലയിൽ നിന്ന് ബി.ഡി.യ്ക്ക് സെനറ്റ് പ്രൈസിന് അർഹനായ ഡി. സജി വർഗീസ് അമയിൽ

## ഭൂകമ്പ പീഢിതർക്ക് ഭവനദാനം

ജബൽപൂർ: 1997 മെയ് 22ന് ജബൽപൂരിൽ ഉണ്ടായ ഭൂകമ്പ പീഠിതർക്ക് സഹായം എത്തിച്ചുകൊണ്ട് സദെപിപരിയ ഗ്രാമം മലങ്കര ഓർത്തഡോക്സ് സഭ ദത്തെടുത്തു. 60 ഭവനങ്ങളും ഒരു സമുദായിക ഭവനവും പണിതു. [30 ഭവനങ്ങൾക്ക് 1998 ജൂൺ 28ന് താക്കോൽ നൽകി] 30 ഭവനങ്ങളുടെ താക്കോൽ ഭദ്രാസനാധിപൻ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് നൽകി.

ജബൽപൂർ ഉപ ജില്ലാദ്ധ്യക്ഷൻ ശ്രീ. കാന്താറാവു IAS മുഖ്യ അതിഥിയായിരുന്നു. സെന്റ് തോമസ് കോളനിയുടെ അഭയ നികേതൻ ചികിത്സാലയത്തിന്റെയും ഉത്ഘാടന കർമ്മം അദ്ദേഹം നിർവഹിച്ചു.

"മദർ തെരേസയോടൊത്ത് ഒരു ദിവസം"
ഉപന്യാസ മൽസരത്തിന്റെ ഫലപ്രഖ്യാപനം അടുത്ത ലക്കത്തിൽ *കുഞ്ഞിച്ചായൻ*

## മെഡിക്കൽ/എഞ്ചിനീയറിംഗ് എൻട്രൻസ് കോച്ചിംഗ്

1999ൽ നടക്കുന്ന മെഡിക്കൽ എഞ്ചിനിയറിംഗ് എൻട്രൻസ് പരീക്ഷയിലേക്കുള്ള കോച്ചിംഗ് ക്ലാസുകൾ 1999 ഏപ്രിൽ മാസം7-ാം തീയതി ചെങ്ങന്നൂർ ഭദ്രാസന ആസ്ഥാനമായ ബഥേൽ അരമനയിൽ ആരംഭിക്കുന്നു.

CBSE/ICSE/Pre-Degree വിദ്യാർത്ഥികൾക്ക് അപേക്ഷിക്കാം. ആൺകുട്ടികൾക്കും പെൺകുട്ടികൾക്കും പ്രത്യേക ഹോസ്റ്റൽ സൗകര്യം.

യോഗ്യതയുടെ അടിസ്ഥാനത്തിലായിരിക്കും വിദ്യാർത്ഥികളെ തിരഞ്ഞെടുക്കുക.

വിശദ വിവരങ്ങൾക്ക് ഓഫീസുമായി ബന്ധപ്പെടുക.

ഡയറക്ടർ, എൻട്രൻസ് കോച്ചിംഗ്, ബഥേൽ അരമന, ചെങ്ങന്നൂർ.

## വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ്

വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ എല്ലാ വർഷവും പത്താം സ്റ്റാൻഡേർഡിൽ നടത്തിവരാറുള്ള വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശക ക്യാമ്പ് ഈ വർഷം ഏപ്രിൽ 1 മുതൽ 18 വരെ പരുമല ധ്യാനമന്ദിരത്തിൽവച്ച് നടക്കും. ഓണം-ക്രിസ്തുമസ്സ് പരീക്ഷകളിൽ 70% മാർക്ക് നേടിയ ഓർത്തഡോക്സ് സഭാംഗങ്ങളായ കുട്ടികൾക്ക് പ്രവേശനത്തിനായി അപേക്ഷിക്കാം. പൂരിപ്പിച്ച അപേക്ഷകൾ1999മാർച്ച്25നു മുമ്പ് പ്രസ്ഥാനം കേന്ദ്ര ഓഫീസിൽ എത്തിക്കണം; തിരഞ്ഞെടുക്കപ്പെടുന്നവരെ യഥാസമയം അറിയിക്കുന്നതുമാണ്.

അപേക്ഷാഫാറത്തിനും കൂടുതൽ വിവരങ്ങൾക്കും മറുപടിയ്ക്കുള്ള തപാൽ സ്റ്റാമ്പു സഹിതം ജനറൽ സെക്രട്ടറി, സ്റ്റുഡന്റ് സെന്റർ, പി.ബി.610, കോട്ടയം-686001 എന്ന വിലാസത്തിൽ എഴുതിയാൽ മതി.

## മർത്തമറിയം വനിതാസമാജ വാർത്തകൾ

### 1998ലെ കേന്ദ്രപരീക്ഷയിലെ റാങ്ക്ലിസ്റ്റ്

**സീനിയേഴ്സ്:**

*ഒന്നാം റാങ്ക്:* ശോശാമ്മ ജോസഫ്, സെന്റ് മേരീസ് ചർച്ച്, ഓതറ.

*രണ്ടാം റാങ്ക്:* സാറാമ്മ ചെറിയാൻ, സെന്റ് ജോർജ് ഓർത്തഡോക്സ് ചർച്ച്, നെറ്റിത്തൊഴു.

*മൂന്നാം റാങ്ക്:* വൽസമ്മ ജേക്കബ്, സെന്റ് മേരീസ് കത്തിഡ്രൽ, ഹോസ്കാസ്, ഡൽഹി.

*പ്രോൽസാഹന സമ്മാനം:* (1) ഷേർലി ജോസ്, മാർ ബസേലിയോസ് ഗ്രിഗോറിയോസ് ചർച്ച്, ചുനക്കര. (2) സാലി ജോസ്, സെന്റ് സൈമൺസ് കത്തീഡ്രൽ ചർച്ച് കുമ്പഴ.(3) സരള പോൾ സെന്റ് ജോർജ് ചർച്ച് കോഴിക്കോട്.

**ജൂണിയേഴ്സ്**

*ഒന്നാം റാങ്ക്:* ലീനാ സജി ജേക്കബ്, സെന്റ് തോമസ് ചാപ്പൽ, തിരുവല്ല.

*രണ്ടാം റാങ്ക്:* സിനി തോമസ്, മാർ ഗ്രിഗോറിയോസ് ചർച്ച്, തോട്ടപ്പുഴ.

*മൂന്നു റാങ്ക്:* ബിനു എം. മാത്യു, സെന്റ് ജോർജ് ചർച്ച്, കരിപ്പുഴ.

*പ്രോത്സാഹന സമ്മാനം:* (1)ജെസി മർക്കോസ്, സെന്റ് തോമസ് ചർച്ച്, കല്ലടിക്കോട്. (2) ബിനി ജോർജ്, സെന്റ് സൈമൺസ് ചർച്ച്, കുമ്പഴ. (3) ജെസി ബോസ്, സെന്റ് മേരീസ് ചർച്ച്, ചണ്ഡിഗഢ്.

### നേതൃത്വ പരിശീലന ക്യാമ്പ്

1.മലബാർ, സുൽത്താൻബത്തേരി, കുന്നംകുളം ഭദ്രാസനങ്ങളിലെ വനിതാസമാജ അംഗങ്ങൾക്കായി 1999 ഏപ്രിൽ 14 മുതൽ 17 വരെ നിലമ്പൂർ, വടപുറം മർത്തമറിയം വനിതാമന്ദിരത്തിൽ വച്ച് നടത്തുന്നതാണ്.

2. മറ്റ് ഭദ്രാസനങ്ങളിലെ സമാജാംഗങ്ങൾക്കായി 1999 ഏപ്രിൽ 21 മുതൽ 24 വരെ കഞ്ഞിക്കുഴി മർത്തമറിയം വനിതാ കേന്ദ്രമന്ദിരത്തിൽ വച്ച് നടത്തുന്നതാണ്.

രണ്ടു ക്യാമ്പുകളുടെയും പൊതുവായ ചിന്താവിഷയം "ക്രിസ്തു യേശുവിലുള്ള സ്വാതന്ത്ര്യം" എന്നതാണ്.

## കൺവൻഷൻ

കോയമ്പത്തൂർ: നാംസിന്റെ നേതൃത്വത്തിൽ ജനുവരി 6-ാം തിയതി മുതൽ പത്താം തിയതി വരെ സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയൽ വച്ച് കൺവൻഷൻ നടന്നു. ഫിലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലിത്താ, പൗലോസ് മാർ പക്കോമിയോസ് എപ്പിസ്ക്കോപ്പാ, ഫാ. ജോസഫ് സാമുവേൽ കറുകയിൽ, ഫാ. വർഗീസ് വർഗീസ്, ഫാ. ജോസഫ് തെക്കേക്കര, ഫാ. പി.പി. ജേക്കബ്, ഫാ. കെ.വി. യാക്കോബ് എന്നിവർ പ്രസംഗിച്ചു.

IInd Death Anniversary
22.2.99

K.I. Thomas (Koodathumuriyil)



*Inserted by*
Mrs Thomas & Family,
Bhopal, M.P.

# സണ്ടേസ്കൂൾ വാർത്തകൾ

നമ്മുടെ കുഞ്ഞുങ്ങളുടെ വളർച്ചയിലും വിദ്യാഭ്യാസത്തിലും മാതാപിതാക്കൾ അതീവശ്രദ്ധാലുക്കളും തല്പരരുമാണ്. എന്നാൽ അവുരെട ആദ്ധ്യാത്മിക പരിശീലനത്തിലും പരിപോഷണത്തിലും അശ്രദ്ധയും അലംഭാവവുമാണ് പ്രകടിപ്പിക്കുന്നത്. ആഴ്ചയിൽ ഒന്നോ ഒന്നരയോ മണിക്കൂർ സണ്ടേസ്ക്കൂൾ പഠനത്തിൽക്കൂടി ലഭിക്കാവുന്ന അറിവും പരിശലനവും പരിമിതമാണ്. ഭവനങ്ങളാണ് യഥാർത്ഥ പരിശീലന കേന്ദ്രങ്ങൾ. കാലത്തും വൈകിട്ടുമുള്ള കൂട്ടായ പ്രാർത്ഥന, ഇന്നും ഭവനങ്ങളിൽ നഷ്ടമായിക്കൊണ്ടിരിക്കുകയാണ്. അതുകൊണ്ട് നിർദ്ദിഷ്ട പ്രാർത്ഥനകൾ കുഞ്ഞുങ്ങൾ പഠിക്കുന്നില്ല. പാട്ടുപാടി വേദപുസ്തകം വായിച്ച്, ഒരുമിച്ചു പ്രാർത്ഥിക്കുന്ന പതിവ് വീണ്ടെടുത്തേ മതിയാവൂ.

പള്ളിയിലെ ആരാധനകളിൽ കുഞ്ഞുങ്ങൾ നമസ്കാരപ്പുസ്തകങ്ങൾ ഉപയോഗിക്കുവാൻ സണ്ടേസ്ക്കൂൾ അദ്ധ്യാപകർ നിർബന്ധിക്കുകയും നമസ്കാരങ്ങളിലും കുർബാനകളിലും അദ്ധ്യാപകർ കുട്ടികളോടൊപ്പം നിന്നുകൊണ്ട് അവർക്കാവശ്യമായ പ്രോത്സാഹനം നൽകുകയും വേണം. ആരാധനക്രങ്ങളിലെ പാട്ടുകൾ പാഠ്യപദ്ധതിയിൽഉൾപ്പെടുത്തിയിട്ടുണ്ടെങ്കിലും എല്ലാവരും അവ ശരിയായി പഠിക്കുന്നില്ല എന്നു തോന്നിപ്പോകുന്നു. പൊതുക്ലാസിന്റെ സമയത്ത് പ്രധാന പാട്ടുകൾ പഠിപ്പിക്കുന്നതിൽ ശ്രദ്ധിക്കാവുന്നതാണ്.

ഉയർന്ന ക്ലാസ്സുകളിലെ പരീക്ഷയിൽ നാം ഉപയോഗിക്കുന്ന പ്രാർത്ഥനകളിൽ ചിലത് എഴുതുവാൻ ആവശ്യപ്പെട്ടിരുന്നു. മിക്കവരും ആ ചോദ്യം തന്നെ വിട്ടുകളയുകയായിരുന്നു. കാരണം പ്രാർത്ഥന അറിയാൻ പാടില്ല. അതിന്റെ അർത്ഥം ആ പ്രാർത്ഥനകൾ ഭവനങ്ങളിൽ നടത്തുന്നില്ല എന്നാണ്. അതുപോലെ പള്ളിയാരാധനകളിലും വൈകി മാത്രം പങ്കെടുക്കുന്നവർക്ക് പ്രാർത്ഥനകളും പാട്ടുകളും, പഠിക്കുവാനോ മനസ്സിലാക്കാനോ സാധിക്കാതെ പോകുന്നു.

സണ്ടേസ്ക്കൂൾ അധ്യാപകർ നിശ്ചയമായും നമസ്കാര സമയത്തുതന്നെ പള്ളിയിൽ എത്തണം. അവരുടെ മാതൃകയും സാന്നിധ്യവും കുഞ്ഞുങ്ങൾക്കു പ്രചോദനമായിരിക്കും.

കഴിഞ്ഞ വർഷത്തെ മത്സരപ്പരീക്ഷയിൽ വിജയ ശതമാനം ഉയർന്നിട്ടുണ്ട് എന്നതിൽ സന്തോഷിക്കുന്നു. എന്നാൽ പത്താംക്ലാസിലെ പരീക്ഷയിൽ പേരു രജിസ്റ്റർ ചെയ്തവരിൽ പല കുട്ടികളും പരീക്ഷ എഴുതിയില്ല എന്നുള്ളത് വലിയ പോരായ്മയാണ്. അദ്ധ്യാപകർ വേണ്ടവിധത്തിൽ പ്രോത്സാഹനവും നിഷ്കർഷയും ചെയ്തില്ല എന്നു വേണം കരുതുവാൻ. മുൻവർഷങ്ങളിലും ഇങ്ങനെ സംഭവിച്ചിട്ടുണ്ട്. ഈ ന്യൂനത പരിഹരിക്കാൻ ബന്ധപ്പെട്ട ഏവരും ശ്രമിക്കുമെന്നു പ്രതീക്ഷിക്കുന്നു.

ജനുവരിയിൽ നടത്തിയ ജീവകാരുണ്യദിനപ്പിരിവ് മുൻവർഷങ്ങളെക്കാൾ വർദ്ധിച്ചിട്ടുണ്ട് എന്നതാണ്. കേന്ദ്രത്തിൽ ലഭിച്ചിട്ടുള്ള അറിവ്. ആ തുക ചുമതലപ്പെട്ടവർ കൈയ്യിൽവച്ചു താമസിപ്പിക്കാതെ മാർച്ച് 31ന് മുമ്പായി കേന്ദ്രത്തിൽ അയച്ചുതരണമെന്നു ഓർമ്മപ്പെടുത്തുന്നു. കേരളത്തിനു വെളിയിലുള്ള ഭദ്രാസനങ്ങൾ ഈ പിരിവിൽ ഉത്സാഹപൂർവ്വം പങ്കെടുത്തു എന്നതിൽ സന്തോഷിക്കുകയും അവരെ അക്കാര്യത്തിൽ അഭിനന്ദിക്കുകയും ചെയ്യുന്നു.

കർത്താവിന്റെ രക്ഷാകരമായ ഉയിർപ്പുപെരുന്നാളിന്റെ സമാധാനവും, സന്തോഷവും എല്ലാവർക്കും ആശംസിക്കുന്നു.

കർത്തൃശുശ്രൂഷയിൽ

ജോഷ്വാ അച്ചൻ


ഒരു വിശ്വാസി
കരിപ്പുഴ


കുഞ്ഞമ്മ വറുഗീസ്,
കട്ടംപേരൂർ


Annie Skariah,
U.S.A




വി. യൂദാശ്ലീഹായുടെ മദ്ധ്യസ്ഥതയിൽ അനുഗ്രഹംപ്രാപിച്ചതിന് ഉപകാരസ്മരണ

Mrs. Pennamma Koshy, Mumbai


ഒരു വിശ്വാസി
കോട്ടയം


Annamma George
Kundara


ജേക്കബ് ശങ്കരത്തിലും
കുടുംബവും, കുമ്പഴ



Bijoy Philip, Kalyan

T.C. Abraham,
Othara

# മരുഭൂമിയിലെ നീരുറവ

## സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ

1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ യാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 1999-ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾ അർഹതയുടെ അടിസ്ഥാനത്തിൽ നൽകുന്നതാണ്. ചികിത്സാ സഹായത്തിന് ജാതിമത ഭേദമെന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

1. **ചികിത്സാ ധനസഹായം:** നിരാലംബരും സാധുക്കളുമായ രോഗികൾക്കു നൽകുന്നു. ഇടവക വികാരയുടെ ശുപാർശയും രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തിക്കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സമീപകാലത്തുള്ള സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഓർത്തഡോക്സ് പള്ളിവികാരിയുടെ ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം.
   കൂടാതെ കഞ്ഞഴ, പരുമല, ശാസ്താംകോട്ട, കോലഞ്ചേരി, ഇടുക്കി എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.
2. **വിവാഹ ധനസഹായം:** നിർദ്ധന കുടുംബത്തിലെ പെൺകുട്ടികളുടെ വിവാഹത്തിന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും* ശുപാർശയോടുകൂടി അപേക്ഷ അയച്ചിരിക്കണം. വിവാഹത്തിന് ഒരു മാസം മുമ്പെങ്കിലും അപേക്ഷ കിട്ടിയെങ്കിൽ മാത്രമേ യഥാസമയം അപേക്ഷ പരിഗണിക്കാൻ സാധിക്കുകയുള്ളൂ. അർഹരായവർക്ക് ദേശക്കുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി കിട്ടിയതിനുശേഷമേ ധനസഹായം നൽകുകയുള്ളൂ. മാതാപിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.
3. **ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടേയും* ശുപാർശയോടുകൂടി അപേക്ഷിക്കുക.
4. **ഭവനനിർമ്മാണ ധനസഹായം:** സ്വന്തമായി സ്ഥലമുള്ളവരും വീടു പണിയുവാൻ സാമ്പത്തിക ശേഷി ഇല്ലാത്തവരുമായ കണ്ടനാട്, ചെങ്ങന്നൂർ ഭദ്രാസനങ്ങളിലെ ഓരോ അപേക്ഷകർക്ക് 35,000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മററി അംഗങ്ങളുടേയും* സമ്മതിപത്രവും, ശുപാർശയും ചേർത്ത അപേക്ഷകൾ 1999 മെയ് 15-ന് മുമ്പ് കിട്ടിയിരിക്കണം.
5. **വിദ്യാഭ്യാസ ധനസഹായം:** നിർദ്ധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥി-വിദ്യാർത്ഥിനികൾക്ക് SSLCക്ക് ശേഷമുള്ള വിദ്യാഭ്യാസത്തിന് ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സ് സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1999 ആഗസ്റ്റ് 30ന് മുമ്പ് കിട്ടിയിരിക്കിണം.
6. **Medical Camp:** കോൺഗ്രിഗേഷന്റെ Sponsorshipൽ ഒരു സൗജന്യ Medical Camp 1999 മേയ്/ജൂൺ മാസത്തിൽ നടത്തുവാൻ ആഗ്രഹിക്കുന്നു. ആയത് ഏറ്റെടുത്തു നടത്തുവാൻ താല്പര്യമുള്ളവരും, കഞ്ഞഴ Medical Mission ആശുപത്രിക്കു 80 കിലോമീറ്റർ ദൂരപരിധിക്കുള്ളിൽപ്പെടുന്നതുമായ ഏതെങ്കിലും പിന്നോക്ക പ്രദേശങ്ങളിലെ ഇടവകകളിൽനിന്നുള്ള അപേക്ഷകൾ 1999 ഏപ്രിൽ 15-ന് മുൻപു കിട്ടിയിരിക്കണം.
7. **Special Project:** അട്ടപ്പാടി St. Thomas Medical Mission Hospital കോൺഗ്രിഗേഷന്റെ Silver Jubilee Project ആയിട്ടുള്ളതിനാൽ ഈ വർഷം Special Project-നുള്ള അപേക്ഷകൾ ക്ഷണിക്കുന്നില്ല.

***അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു: വികാരിമാരുടെ ശ്രദ്ധയ്ക്ക്***

അപേക്ഷകൾ സസൂക്ഷ്മം പരിശോധിച്ച് അർഹതയുള്ളവ മാത്രം അയക്കണമെന്ന് താല്പര്യപ്പെടുന്നു. കൂടാതെ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾ എല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും ബ: വികാരിമാർ പ്രത്യേകം ശ്രദ്ധിക്കണം.

*** ശുപാർശകളിൽ ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ട് അംഗങ്ങളുടെ എങ്കിലും ഒപ്പു ഉണ്ടായിരിക്കണം.**

# മരുഭൂമയിലെ നീരുറവ

## ധനസഹായ അപേക്ഷാഫോറം

ഏതു തരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു: ..........

പേര്: .......... വയസ്സ്: ..........

വിദ്യാഭ്യാസ യോഗ്യത: .......... തൊഴിൽ: ..........

മേൽവിലാസം (പിൻകോഡ് സഹിതം) : ..........

..........

ഇടവക: .......... ഭദ്രാസനം: ..........

പ്രതിമാസ വരുമാനം: .......... ഭൂസ്വത്ത് വിവരം: ..........

ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം: ..........

ഇതിനു മുമ്പ് ഇവിടേക്ക് അപേക്ഷിച്ചിട്ടുണ്ടോ?: ..........

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽ നിന്ന് എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ?: ..........

ഉണ്ടെങ്കിൽ: വർഷം: .......... എന്താവശ്യത്തിന്?: .......... എന്തു തുക ലഭിച്ചു? ..........

ഇതേ ആവശ്യത്തിന് മറ്റു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?:

ഉണ്ടെങ്കിൽ, വർഷം: .......... എവിടേക്ക്? ..........

കുടുംബാംഗങ്ങളുടെ/ആശ്രിതരുടെ പൂർണ്ണവിവരം:

| *പേര്* | *അപേക്ഷകനുമായുള്ള ബന്ധം* | *വയസ്സ്* | *തൊഴിൽ* | *പ്രതിമാസ വരുമാനം* |
|---|---|---|---|---|
| | | | | |
| | | | | |
| | | | | |

പരിഗണനാർഹമായ മറ്റു പരാധീനതകൾ ഉണ്ടെങ്കിൽ അപേക്ഷയോടൊപ്പം എഴുതുക.

അപേക്ഷകന്റെ ഒപ്പ്:

..........

എല്ലാ അപേക്ഷയോടൊപ്പവും <u>ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, പേരും, പൂർണ്ണമായും മേൽവിലാസവും, പള്ളിയുടെ സീലും ഉണ്ടായിരിക്കണം.</u>

..........

### അപേക്ഷകരുടെ ശ്രദ്ധയ്ക്ക്

1. മുകളിൽ ആവശ്യപ്പെട്ടിട്ടുള്ള വിവരങ്ങൾ പൂർണ്ണമായും സത്യസന്ധമായും എഴുതി, വേണ്ട രേഖകളും, ശുപാർശയും സഹിതം സാധാരണ തപാലിൽ **"STOC Office, Basil Jubilee Centre, Bathani Araman, Tiruvalla, Kerala. - PIN 689 101"** എന്ന വിലാസത്തിൽ മാത്രം അയയ്ക്കുക. അല്ലാതെ ലഭിക്കുന്ന അപേക്ഷകൾ പരിഗണിക്കുന്നതല്ല. അപേക്ഷകന്റെ *പൂർണ്ണമായ മേൽവിലാസവും, പിൻകോഡും,* എഴുതുവാൻ മറക്കരുത്. ഏതെങ്കിലും വിവരം സത്യസന്ധമല്ലെന്ന് ബോദ്ധ്യമായാൽ അപേക്ഷ തള്ളിക്കളയുന്നതാണ്.
2. ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. *ചികിത്സാ സഹായത്തിനു, വിദ്യാഭ്യാസ ധനസഹായത്തിനും ഒഴികെയുള്ള ഇനങ്ങൾക്ക് ഒരു ഇടവകയിൽനിന്നും ഒന്നിൽ കൂടുതൽ അപേക്ഷകൾ പരിഗണിക്കുന്നതല്ല*
3. കൂടുതൽ പരിഗണനാർഹമായവ മാത്രം തെരഞ്ഞെടുത്ത് സഹായം എത്തിക്കുന്നതാണ്.
4. കൂടുതൽ വിവരങ്ങൾക്ക് Tiruvalla STOC Officeമായി ബന്ധപ്പെടുക





*Inseartedby:*

Sushil George

Thayyil Family

Trivandrum.

licence No. 475, 11th April 1946. Registered No. K.L. KTM - 36
THE MALANKARA SABHA
*Catholicate Office, Kottayam - 686 038*





## പിതാക്കന്മാരുടെ പ്രാർത്ഥന കോട്ടയായിരിക്കട്ടെ



**3-3-1987**-ൽ ദിവംഗതനായ

താമരവേലിൽ ഗീവർഗീസ് മത്തായി

Inserted by

താമരവേലിൽ കുടുംബാംഗങ്ങൾ

Printed and Published by Fr. T.G.Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.